തിരുനാമമഹിമ

അഥവാ

# ശ്രീഗുരുവായൂരപ്പന്റെ കാരുണ്യം



ആഞ്ഞം മാധവൻ നമ്പൂതിരി




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

തിരുനാമമഹിമ

അഥവാ

# ശ്രീഗുരുവായൂരപ്പന്റെ കാരുണ്യം

ആഞ്ഞം മാധവൻ നമ്പൂതിരി

വില 1—00

# അവതാരിക

പുണ്യേ ഗുരുമരുദ്ഗേഹേ പാവനേ ദക്ഷിണേശ്വരേ
നിത്യം നിർഭാസമാനായ സത്യായ ജ്യോതിഷേ നമഃ

കേശവകൃഷ്ണ മുകുന്ദമുരാരേ
മാധവ രാമജനാർദ്ദന ശൌരേ
മാധവ രാമജനാർദ്ദന ശൌരേ
കേശവ കൃഷ്ണ മുകുന്ദ മുരാരേ.

"ഗുരോരനുഗ്രഹേണൈവ പുമാൻ പൂർണ്ണഃ പ്രശാന്തയേ" എന്ന ഭഗവദ്വാക്യം എന്നും സത്യമാണ്. ഗുരുകൃപ കൊണ്ടു സിദ്ധിയ്ക്കാത്തതൊന്നുമില്ല. സ്വതേ അത്ര വലിയ ബുദ്ധിശക്തിയോ വാസനാബലമോ പ്രതിഭാവിലാസമോ വാക്ചാതുര്യമോ ശാസ്ത്രവ്യുൽപത്തിയോ ലോകപ്രശസ്തിയോ യാതൊന്നുമില്ലാത്ത ഒരുവനു ഗുരുവിൻേറയും ഗുരുവായൂരപ്പൻേറയും കടാക്ഷംകൊണ്ടുമാത്രം ആ വക മഹിമകളെല്ലാം സിദ്ധിയ്ക്കാം—ഇപ്പറഞ്ഞ സംഗതിയ്ക്കു പ്രത്യക്ഷദൃഷ്ടാന്തമത്രേ "തിരുനാമമഹിമ"യുടെ പ്രണേതാവു്. രണ്ടു വ്യാഴവട്ടംമുമ്പെ ഗുരുവായൂർ വന്നപ്പോഴത്തെ ഇദ്ദേഹത്തിൻെറ സ്ഥിതിയെന്തായിരുന്നു? ഇപ്പോഴത്തെ നിലയെന്താണു്? ഏവർക്കും കണ്ണിനു മുമ്പിൽ കാണാവുന്ന പച്ചപ്പരമാർത്ഥത്തെ ഞാൻ വെറുതെ വിവരിയ്ക്കുന്നില്ല; സ്വയംപ്രകാശമായ ആദിത്യബിംബത്തെ ഞാൻ ചൂട്ടു മിന്നിച്ചു നാട്ടുകാർക്കു കാട്ടിക്കൊടുക്കു

ന്നില്ല. അന്നു കുന്നിക്കുരുവായിരുന്നതു് ഇന്നു കുന്നായി ത്തീൎന്നിരിയ്ക്കുന്നു; അന്നു മിന്നാമിനുങ്ങായിരുന്നതു് ഇന്നു സൂൎയ്യനാരായണനായിച്ചമഞ്ഞിരിയ്ക്കുന്നു. എങ്ങിനെ? "മുഖ്യതസ്തുമഹൽ കൃപയൈവ, ഭഗവൽ കൃപാലേശാ ദ്വാ" എന്നു നാരദഭക്തിസൂത്രത്തോടു ചോദിക്കു. ഇന്നു 'നാരായണ' എന്നു ധ്വനി മുഴങ്ങാത്തതും ലിപി വിള ങ്ങാത്തതുമായ ഗൃഹവും അമ്പലവും അങ്ങാടിയും വാഹ നവും കേരളത്തിൽ വിരളമായിരിയ്ക്കുന്നു. അതൊക്കെ ഗുരുവായൂർ മതിലകത്തുനിന്നു് അകലയ്ക്കലച്ചതാണു്. അങ്ങനെ അലപ്പിച്ചതു് ആർ? ധൎമ്മത്തിന്റെ വക്താവും കൎത്താവും അനുമോദിതാവുമായ ഗുരുവായൂരപ്പനല്ലാതെ മററാരുമല്ല. എന്നാൽ തന്തിരുവടി തന്റെ ആ ധൎമ്മ പ്രചാരണം ഏതു ദൂതൻ മുഖേനയാണു് നടത്തിയതു്? നിൎമ്മത്സരന്മാരായ സജ്ജനങ്ങൾ ഈ ചോദ്യത്തിന്നുത്തര മുരയ്ക്കട്ടെ. ആറേഴുകൊല്ലം ആചാൎയ്യനെയും പിന്നെ പത്തു പതിനെട്ടു സംവത്സരം ജഗദ്ഗുരുവായ വാതാല യാധീശനെയും ആത്മനിവേദനപൂൎവ്വം സേവിച്ചു ഹൃദയ പരിപാകം വന്ന നൈഷ്ഠികനും തരുണനുമായ ഈ ഭക്ത ശിഖാമണി ഗുരുദേവതാരുടെ ദിവ്യസന്ദേശത്താൽ— നാമപുരാണഭാഗവതധൎമ്മത്താൽ—പരശുരാമക്ഷേത്രത്തി ന്റെയും വിശേഷിച്ചു ഗുരുവായൂർ ക്ഷേത്രത്തിന്റെയും നഭോമണ്ഡലങ്ങളെ മുഖരീകരിച്ചുകൊണ്ടിരിയ്ക്കുകയാണു്. യൌവനം മുററിത്തഴച്ചു മദംകൊണ്ടു മതിമറക്കാവുന്ന ഈ പ്രായത്തിൽ—ശൃംഗാരരസത്തിലും വിലാസകല യിലും മുങ്ങി മയങ്ങി ആടിക്കുഴയാവുന്ന ഈ ചെറുപ്പ

ത്തിൽ — ഒരുവിധത്തിലുള്ള ചാപല്യങ്ങളും തീണ്ടാതെ ഇങ്ങനെ ഭോഗനിഃസ്പൃഹനായി ഭഗവദ്ഭജനൈകപരായണനായി ജീവിയ്ക്കാനുള്ള ഇച്ഛയും ശക്തിയും ഭാഗ്യവും ഈ പുണ്യാത്മാവു നേടിയതു് എത്ര കോടി ജന്മങ്ങളിലെ മഹാതപസ്സിന്റെ ഫലമായിട്ടായിരിയ്ക്കണം?

പാണ്ഡിത്യമോ നീതിനിപുണതയോ ഇല്ലെങ്കിലും ഗുരുവായൂരപ്പന്റെ അനുഗ്രഹത്തിനു പാത്രീഭവിച്ചവരും തന്തിരുവടിയ്ക്കു പ്രിയതരങ്ങളായ ശ്രവണകീർത്തനാദിഭാഗവതധർമ്മങ്ങളിൽ സതതവ്യാപൃതന്മാരുമായ ധന്യപുരുഷന്മാർ ഇനിയുമുണ്ടു്. അവരും ഓരോ തരത്തിൽ ഭഗവത്സന്ദേശത്തെ പാരിൽ പരത്തിക്കൊണ്ടിരിയ്ക്കുന്നവരാണു്. ഔൽപത്തികമായ പ്രാഗല്ഭ്യവും വാചാലതയും കൂടുന്ന വിദ്വാന്മാൎക്കു തോന്നുന്നുണ്ടാവും, ഗുരുവായൂരപ്പൻ യഥാജന്മാരായ ഇവരെയല്ലാതെ തങ്ങളെ ആവാമായിരുന്നില്ലേ തന്റെ ധർമ്മദൂതന്മാരായിത്തിരഞ്ഞെടുക്കുക എന്നു്. പണ്ടു് അയോദ്ധ്യാവാസികളായ മാനവന്മാൎക്കും ഇപ്രകാരം തോന്നുകയുണ്ടായി: രാമചന്ദ്രൻ വനചരന്മാരായ വാനരന്മാൎക്കു പകരം തങ്ങളെ മതിയായിരുന്നില്ലേ സീതാന്വേഷണത്തിനയയ്ക്കുക എന്നു്. പക്ഷെ എന്തു ചെയ്യാം? ഈശ്വരൻ നിത്യബാലനായതുകൊണ്ടു കലമ്പിത്തം വിട്ടുപോവാൻ പ്രയാസം. അഹങ്കാരികളെ കലശൽക്കൂട്ടി വിഡ്ഢ്യാന്മാരാക്കാനുള്ള വാസന തന്തിരുവടിയ്ക്കു സഹജമാണു്. അങ്ങനത്തെ ഒരു 'ദുസ്സാമൎത്ഥ്യക്കൂട്ടക്ക'യുടെ കളിപ്പാട്ടമായിപ്പോയി മായാപ്രപഞ്ചം മുഴുവൻ. ആ

കിടാവിന്നു തട്ടാനുള്ള പന്താണു് ബ്രഹ്മാണ്ഡം; ആ കുഞ്ഞിന്നു തിരിയ്ക്കാനുള്ള പമ്പരമാണു് കാലചക്രം.

ഇന്നു ഗുരുവായൂർ വരുന്ന പല ഭക്തജനങ്ങളും അമ്പലത്തിൽ തൊഴുതുകഴിഞ്ഞാൽ 'നാരായണാലയ'ത്തിൽ കൂടി ഒന്നു കയറി വന്ദിച്ചുപോന്നാലേ തങ്ങളുടെ ജന്മം പൂർണ്ണമായുള്ളുവെന്നു വിചാരിച്ചുതുടങ്ങിയിരിയ്ക്കുന്നു. എന്നു വെച്ചാൽ അത്രമേൽ നാരായണാലയപതി സമീരണാലയപതിയുടെ അംഗമോ ഉപാംഗമോ ആയിപ്പരിണമിച്ചിരിയ്ക്കുന്നുവെന്നർത്ഥം. ഈ പരിണാമത്തിന്റെ മൂലകാരണമെന്തെന്ന കഥ വിസ്മരിയ്ക്കുകയും അഹങ്കരിയ്ക്കുകയും ചെയ്യാത്ത കാലത്തോളം ഈ ആശ്ചര്യപുരുഷൻ ഉത്തരോത്തരം ഉൽകർഷത്തെ പ്രാപിച്ചുകൊണ്ടിരിയ്ക്കും. അക്കഥ മറന്നു ഞെളിയുക എന്ന ദുർഭാഗ്യം പിണയാതെ ഭക്തവത്സലൻ തന്നെ കാക്കാതിരിയ്ക്കില്ല.

ഇത്രനാളും ഈ പുണ്യശ്ലോകന്റെ രസനയിൽനിന്നു മാത്രമൊഴുകിയിരുന്ന ഭാഗവതസരസ്വതി ഇയ്യിടെ തൂലികയിൽനിന്നുകൂടി ഗദ്യപദ്യരൂപേണ പ്രവഹിയ്ക്കാൻ തുടങ്ങിയിരിയ്ക്കുന്നതു് ഇനിയത്തെ തലമുറക്കാരുടെ ഭാഗ്യമാണു്. അങ്ങനെ നിർഗളിച്ചില്ലായിരുന്നുവെങ്കിൽ ഈ മഹാശയന്റെ ഉദാത്തചിന്തകളും ഉദാരവാണികളും ഭാവിലോകത്തിന്നു നഷ്ടപ്പെട്ടുമായിരുന്നു. 'ശംഖനാദ'ത്തിൽ തുടർച്ചയായി ഇദ്ദേഹമെഴുതിക്കൊണ്ടിരിയ്ക്കുന്ന ലേഖനങ്ങളുടെ സങ്കലനമാണു് പ്രസ്തുത പുസ്തകം. മാസികയുടെ ശംഖനാദമെന്ന പേർ അന്വർത്ഥമായതു് 'തിരുനാമമഹിമ'കൾ കൊണ്ടാണെന്നു്, മററു ലേഖകന്മാർ മുഷി

യില്ലെങ്കിൽ, ഞാനറിയാട്ടം. ധ്രുവൻെറ കഞ്ഞിക്കവിളത്തു മെല്ലെ മുട്ടിച്ച പള്ളിശ്ശംഖിൻെറ മന്ദ്രനാദം ലേശമെങ്കിലും മാറൊലികൊള്ളുന്നതു് അവയിലാകുന്നു. പ്രബന്ധരചനയിൽ അകൃതപരിചയനായ ഒരാൾ നടാടെ ഇത്ര അകൃത്രിമകോമളവും അക്ലിഷ്ടലളിതവുമായ ഗദ്യമെഴുതുന്നതു കാണുകയും വായിക്കുകയും ചെയ്യുമ്പോൾ ആരും 'കണ്ണാപ്പെട്ടക'യും 'കൊതിയാപ്പെട്ടക'യും ചെയ്തുപോകും. ഗുരുവായൂർനിന്നു നാമദീപത്തെ നാട്ടിലേയ്ക്കു കൊളുത്തിക്കൊണ്ടു പോകാമെങ്കിലും നാമപ്രസംഗത്തെ പകർത്തിക്കൊണ്ടുപോകാൻ പററില്ലല്ലോ എന്നു ഭക്തന്മാർക്കുണ്ടായിരുന്ന ഖേദം പ്രകൃതഗ്രന്ഥത്തിൻെറ പ്രസിദ്ധീകരണത്തോടുകൂടി തീൎന്നു. വീട്ടിലെ നാമജപത്തിൻെറ അവസാനത്തിൽ ഇപ്പുസ്തകത്തിലെ ഒരുപന്യാസം ഉറക്കെ വായിച്ചാൽ മതി. എന്നാൽ നാമപ്രസംഗമായി.

ശ്രീരാമകൃഷ്ണ ഗുരുവായൂരപ്പൻ പ്രസാദിക്കട്ടെ!

ഹരേ കൃഷ്ണ!

തുളസീവനം,
1137 മീനം 23-ാംനു-.

ഭഗവദ്ദാസാനുദാസൻ,
**ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്.**

# നാരായണ

## I

"സാന്ദ്രാനന്ദാവബോധാത്മകമനുപമിതം
കാലദേശാവധിഭ്യാം
നിർമ്മുക്തം നിത്യമുക്തം നിഗമശതസഹ-
സ്രേണ നിർഭാസ്യമാനം,
അസ്പഷ്ടം ദൃഷ്ടമാത്രേ പുനരുരുപുരുഷാ-
ർത്ഥാത്മകം ബ്രഹ്മ തത്വം
തത്താവത്ഭാതി സാക്ഷാൽ ഗുരുപവനപുരേ
ഹന്ത! ഭാഗ്യം ജനാനാം."

(നാരായണീയം)

ശ്രീ ഗുരുവായൂരപ്പൻ സച്ചിദാനന്ദസ്വരൂപിയാണു്. അവിടത്തെ മഹിമയെ മറ്റൊന്നിനോടു് സാദൃശ്യപ്പെടുത്തി പറയാനോ, അറിയാനോ സാദ്ധ്യമല്ല. കാലദേശഭാവങ്ങളിൽനിന്നു് പരിപൂർണ്ണമുക്തനും, അനേകവേദവചനങ്ങളാൽ പ്രകാശിപ്പിക്കപ്പെടുന്ന പരമതത്വവുമാകുന്നു. ഈ സത്യാവസ്ഥ ശ്രീ ഗുരുവായൂരപ്പന്റെ തിരുമുമ്പിലേയ്ക്കു് നോക്കിയാൽ സാധാരണക്കാർക്കു് ആദ്യം അനുഭവപ്പെട്ടു എന്നു വരില്ല. എങ്കിലും ഭക്തിപൂർവ്വം വീണ്ടും നോക്കുമ്പോഴോ, യാതൊരു പൂർണ്ണബ്രഹ്മമാണോ അയോദ്ധ്യയിലും, അമ്പാടിയിലും മററും അവതരിച്ചതു്, ആ ഭഗവാൻതന്നെയാണു് ലോകാനുഗ്രഹാ

ത്ഥം വിഗ്രഹവ്യാജേന മിന്നിത്തിളങ്ങുന്നതു് എന്നു് അനുഭവപ്പെടുന്നതാണു്. ഭഗവൽക്കഥകഠം കേട്ടും, മംഗളമായ തിരുനാമങ്ങഠം ഉച്ചത്തിലുച്ചരിച്ചും ആരാണോ ജീവിക്കുന്നതു്, അവനെ തീർച്ചയായും ശ്രീ ഗുരുവായൂരപ്പൻ കാത്തുരക്ഷിക്കും. ഭക്തൻ ഒരുവിധത്തിലും വലയില്ല; അവനു് പരമശ്രേയസ്സു് ഭഗവാൻ നൽകും. അങ്ങിനെയുള്ള മഹാപ്രഭുവായ ശ്രീ ഗുരുവായൂരപ്പനെ സർവ്വാത്മനാ ആശ്രയിക്കുവാൻ സാധിക്കുക എന്നതു് ലോകത്തിൻെറ മഹാഭാഗ്യമാണു് എന്നു ശ്രീ. മേപ്പത്തൂർ നാരായണഭട്ടതിരിപ്പാടു് അനുഭവപൂർവ്വം പ്രഖ്യാപിച്ചിരിക്കുന്നു.

അതിനെത്തന്നെ, ഭഗവാൻ ശ്രീമത്ഭാഗവതത്രുപേണ നമ്മളോടുപദേശിക്കുന്നു. "ശ്രീമത്ഭാഗവതാഖ്യോയം പ്രത്യക്ഷഃ കൃഷ്ണ ഏവ ഹി" ശ്രീമൽഭാഗവതം ഭഗവാൻെറ പ്രത്യക്ഷസ്വരൂപംതന്നെയാണു്. ആ നിലയ്ക്കു്, ഭാഗവതത്തിലെ ഓരോ ശ്ലോകവും ശ്രീ ഗുരുവായൂരപ്പൻെറ തിരുവായ്മൊഴികഠം ആകുന്നു. ആ വിശ്വാസത്തോടെ ഭാഗവതത്തെ അവലംബിച്ചു തിരുനാമസങ്കീർത്തനം ചെയ്യുകയാണു് എല്ലാ തരക്കാരും വേണ്ടതു് എന്ന തത്വം ശ്രീശുകബ്രഹ്മർഷി ഇതിനാൽ വ്യക്തമാക്കുന്നു:

"അകാമസ്സർവ്വകാമോ വാ മോക്ഷകാമ ഉദാരധീഃ
തീവ്രേണ ഭക്തിയോഗേന യജേത പുരുഷം പരം."

വിശേഷബുദ്ധിയുള്ളവൻ പരിപൂർണ്ണവിശ്വാസത്തോടുകൂടി പുരുഷോത്തമനായ ശ്രീ ഗുരുവായൂരപ്പനെ തിരു

നാമസങ്കീർത്തനത്താൽ സേവിക്കണം; യാഗത്തിനോ യോഗത്തിനോ വേദത്തിനോ മററുപാസനകൾക്കോ കഴിവില്ലാത്ത പാമരന്മാർക്കുള്ളതാണു് ഭക്തിയോഗം—തിരുനാമസങ്കീർത്തനം—എന്ന ധാരണ പലർക്കും ഉണ്ടാവാം; അതു ശരിയല്ല. ആത്മാരാമനായ മുക്തൻപോലും (അകാമഃ) ലോകനന്മയ്ക്കുവേണ്ടി നാമസങ്കീർത്തനം ചെയ്യുകതന്നെവേണം എന്നാണു് കാണിക്കുന്നതു്. ശ്രീജഗൽഗുരു ശങ്കരാചാര്യസ്വാമികളുടെ പരമ്പരയിൽപ്പെട്ട സന്യാസിമാരുടെ അനുഷ്ഠാനങ്ങൾ ഇതിനെ ദൃഢീകരിക്കുകയും ചെയ്യുന്നു:

"പ്രണമന്തം യതിർബ്രൂയാൽ
നാശിഷം വ്യാസശാസനാൽ,
നാരായണേതി സ ബ്രൂയാൽ
പ്രണതായുഷ്യവൃദ്ധയേ."

ലൌകികവും വൈദികവുമായ കർമ്മങ്ങളെല്ലാം ആത്മസ്വരൂപിയായ ഭഗവാങ്കൽ സമർപ്പിച്ചു് സദാ പ്രണവത്തെ ജപിക്കുകയാണു് സന്യാസിയുടെ ധർമ്മം. വിധിനിഷേധങ്ങൾ സന്യാസിയ്ക്കു ബാധകമല്ല. എന്നിരുന്നാലും, ആരെങ്കിലും തൻെറ കാൽക്കൽ നമസ്കരിച്ചാൽ, പ്രണവജപത്തെ നിറുത്തി നമസ്കരിച്ചവൻെറ നിത്യാനന്ദലബ്ധിക്കായി, 'നാരായണ നാരായണ' എന്നുച്ചരിച്ചോളണം; വേറെ ആശിസ്സൊന്നും പറയരുതു്; എന്നു് 'യതിസംഗ്രഹം' ശാസിക്കുന്നു. അപ്പോൾ, ആത്മാരാമനായ സന്യാസിയ്ക്കും നാമസങ്കീർത്തനം ചെയ്യാനാണു് വിധിയെന്നു് സ്പഷ്ടമായല്ലോ.

വിഷയാദികളിൽ ആസക്തിയുള്ളവനും (സർവ്വകാമോ വാ.) ഭക്തിവിശ്വാസപൂർവ്വം ഹരിനാമത്തെ കീർത്തിക്കുകയാണു് വേണ്ടതെന്നും വിവരിക്കുന്നു:

"രാജ്യം ഭോഗാംശ്ച വിപുലാൻ
പുത്രാനിച്ഛസി സംപദഃ
തദായത്തേന മനസാ
കുരു ഗോവിന്ദകീർത്തനം."

രാജ്യം, സ്ഥാനമാനാദികൾ, ഐശ്വര്യം, സന്തതി മുതലായ വിഷയങ്ങളിൽ ആസക്തിയുള്ളവൻ ഭഗവൽ പ്രസാദത്താൽ സർവ്വാഭിലാഷങ്ങളും ലഭിക്കുമെന്ന ഉത്തമവിശ്വാസത്തോടെ ഭഗവന്നാമത്തെ കീർത്തിച്ചാൽ മതി അവനു് എല്ലാ നന്മകളും ശ്രീഗുരുവായൂരപ്പൻ നൽകുന്നതാണു്.

സംസാരത്തിൽനിന്നു് മോചിച്ചു് കംസാരിയായ ഭഗവാൻെറ തൃപ്പാദത്തിലെത്തിച്ചേരുവാൻ കൊതിയ്ക്കുന്നവനും (മോക്ഷകാമോ വാ) നിരന്തരം ഭഗവന്നാമംതന്നെ കീർത്തിക്കേണ്ടതാകുന്നു. ശ്രീ ഭഗവാൻ അരുളിച്ചെയ്യുന്നു:

"സംന്യസ്യ സർവ്വകർമ്മാണി
മയ്യാത്മൻ ദൃഢസൗഹൃദഃ
നാരായണേതി നാമൈകം
മുമുക്ഷുരനിശം ജപേൽ."

മനസാ വാചാ കർമ്മണാ ചെയ്യുന്നതെല്ലാം ആത്മസ്വരൂപിയായ എന്നിൽ സമർപ്പിച്ചു്, മോക്ഷത്തെ ഇച്ഛിക്കുന്നവൻ ഉറച്ച സ്നേഹഭക്തിയോടുകൂടിയവനായി

സർവ്വോൽകൃഷ്ടമായ 'നാരായണ' എന്ന നാമത്തെ ജപിക്കുകതന്നെ വേണം; അതായത്, അടിയന്റെ സർവ്വപ്രവൃത്തികളെക്കൊണ്ടും നിന്തിരുവടി സന്തോഷിക്കണേയെന്നു പ്രാർത്ഥിച്ച്, എന്തു കഷ്ടപ്പാടു വന്നാലും ശ്രീഗുരുവായൂരപ്പൻ തന്നെ കാത്തുരക്ഷിയ്ക്കും, ഒരിക്കലും കൈവിടില്ല, അവിടുന്നു തന്റെ പ്രിയ ആത്മാവു തന്നെയാണ് എന്ന ഉത്തമവിശ്വാസത്തോടുകൂടിയവനായി നടക്കുമ്പോഴും കിടക്കുമ്പോഴും ഉണ്ണുമ്പോഴും കുടുംബഭരണത്തിലും ഉദ്യോഗത്തിലും എന്നു വേണ്ടാ ഏതു സമയത്തും സപ്രേമം തിരുനാമം കീർത്തിക്കണം. അങ്ങിനെ നാമസങ്കീർത്തനം ചെയ്യുന്നവൻ അനായാസേന പരമാനന്ദമുക്തിയിൽ എത്തിച്ചേരുന്നതാണ്.

ഭക്തനു് രോഗമോ, ലൌകികങ്ങളായ മററു ക്ലേശങ്ങളോ അഥവാ സംഭവിച്ചാലും, അതെല്ലാം ഭഗവാന്റെ കാരുണ്യം കൂടുതൽ ലഭിക്കുവാനുള്ള അനുഗ്രഹവിശേഷമാണെന്നുറച്ച്, ഭഗവൽപ്പാദങ്ങളിൽനിന്നു് അണുപോലും പതറാതെ ഭക്തിയോടെ(തീവ്രേണ ഭക്തിയോഗേന) എപ്പോഴും തിരുനാമം കീർത്തിക്കണം. അത്തരം ഭക്തനു് ഏതവസ്ഥയും ഭഗവൽകരുണയാൽ അനുഗ്രഹമായിട്ട് അനുഭവപ്പെടുന്നതാണ്.

ശ്രീ. മേപ്പത്തൂർ, പൂന്താനം, വില്വമംഗലം മുതലായ ഭക്തോത്തമന്മാരുടെ കാലത്തു്, "അത്യാശ്രമി"യെന്ന പേരിൽ അറിയപ്പെടുന്ന ഒരു മഹാത്മാവുണ്ടായിരുന്നു. അദ്ദേഹം വളരെക്കാലം ശ്രീഗുരുവായൂരപ്പന്റെ സന്നിധിയിൽ ഭാഗവതം വായിച്ചും, നാരായണനാമം കീർത്തി

ച്ചും സേവിച്ചുകൊണ്ടിരുന്നു. അങ്ങിനെയിരിക്കെ, അത്യാശ്രമിയ്ക്കു് കുഷ്ഠരോഗം ബാധിച്ചു. "കണ്ടില്ലേ നാമജപക്കാരൻെറ അവസ്ഥ, മഹാപാപി!" എന്നു പറഞ്ഞു് ലൌകികന്മാർ പരിഹസിക്കുവാൻ തുടങ്ങി. അതേ സമയത്തു് അത്യാശ്രമിയ്ക്കാകട്ടെ ഈ മഹാരോഗവും ഭഗവദനുഗ്രഹമായിട്ടാണു് അനുഭവപ്പെട്ടതു്. പിന്നീടു് ആ മഹാത്മാവു് പുണ്യക്ഷേത്രങ്ങളെ ദർശിച്ചും, ഹരിനാമങ്ങളെ പാടിയും സഞ്ചരിച്ചുകൊണ്ടിരിക്കെ, ശ്രീ തൃച്ചംബരമഹാക്ഷേത്രത്തിൽ എത്തിച്ചേർന്നു. അപ്പോഴേയ്ക്കും രോഗം വളരെ ജാസ്തിയായിരുന്നു. ദേഹമാസകലം വ്രണം പരന്നു; ദുർഗ്ഗന്ധംകൊണ്ടാരും അടുത്തേയ്ക്കടുക്കാതായി; പുഴക്കൾ കൂട്ടംകൂട്ടമായിട്ടരിച്ചു തുടങ്ങി; അനങ്ങാൻ വയ്യാത്ത മട്ടിൽ അവശനായി; അവസാനം ക്ഷേത്രസന്നിധിയിലെ ഒരു എരിഞ്ഞിത്തറയിൽ അദ്ദേഹം കിടപ്പായി. അടുത്ത ദിവസം ശ്രീ വില്വമംഗലസ്വാമിയാർ ഭഗവദ്ദർശനാർത്ഥം അവിടെ എത്തി. അദ്ദേഹം ഭഗവാനെ തൊഴുതു മടങ്ങുമ്പോൾ, ഒരാളദ്ദേഹത്തോടിങ്ങനെ പറഞ്ഞു: "സ്വാമിയാരേ! അവിടുന്നതിലെ എഴുന്നള്ളേണ്ട, അവിടെ ഒരു മഹാപാപി പുഴുത്തു നാറി കിടക്കുന്നുണ്ടു്." അതു കേട്ടു് ശ്രീ. വില്വമംഗലം പിന്തിരിഞ്ഞപ്പോൾ, "വില്വമംഗലം! വില്വമംഗലം!" എന്നു് അതിമധുരമായ ഒരു വിളി കേട്ടു. തിരിഞ്ഞു നോക്കിയപ്പോൾ കണ്ട കാഴ്ച അത്യാശ്ചര്യകരമായിരുന്നു: അത്യാശ്രമിയെ മടിയിൽ കിടത്തി ഭഗവാൻ ശുശ്രൂഷിക്കുന്നു! ത്രൈലോക്യനാഥൻെറ തൃക്കയ്യുകൊണ്ടു് പുഴക്കളെ എടു

ത്തുമാററുന്നു! വിശറിയെടുത്തു് വീശുന്നു! സർവ്വാംഗം തലോടുന്നു! ദീനബന്ധുവായ ശ്രീഗുരുവായൂരപ്പൻെറ ഭക്തവാത്സല്യം കണ്ടു് ശ്രീ വില്വമംഗലസ്വാമിയാർ നമസ്കരിക്കുകയും, ശ്രീഗുരുവായൂരപ്പൻ പുഞ്ചിരിതൂകിക്കൊണ്ടീവിധം സ്വാമിയാരോടു് അരുളിച്ചെയ്യുകയും ചെയ്തു.

"അനേക ജന്മങ്ങളിലനുഭവിയ്ക്കേണ്ടതായ പ്രാരബ്ധത്തെ നിമിഷനേരംകൊണ്ടനുഭവിപ്പിച്ച്, ഭക്തനെ രക്ഷിക്കുന്ന എൻെറ കാരുണ്യം കാണുക; ഏതാപത്തിലും എൻെറ ഭക്തനു് കാരുണ്യം ഞാൻ അനുഭവപ്പെടുത്തും. "ന മേ ഭക്തഃ പ്രണശ്യതി." എൻെറ നാമസങ്കീർത്തനം ചെയ്യുന്ന ഭക്തൻ ഒരു കാലത്തും നശിക്കില്ല; സത്യം സത്യം."

ലൌകികദൃഷ്ടികൊണ്ടു ഭഗവദനുഗ്രഹം അറിയാൻ സാദ്ധ്യമല്ല. എന്നാൽ ഭക്തനായവട്ടെ ഏതൊരു കഷ്ടാവസ്ഥയും ഭഗവദനുഗ്രഹമായിക്കരുതി ആനന്ദിക്കുവാൻ കഴിയും എന്നതു് ശ്രീ വില്വമംഗലത്തിനു് അനുഭവപ്പെടുത്തിയപോലെ, ഭഗവന്നാമത്തെ നിത്യം കീർത്തിക്കുന്നവക്കു് ഇന്നും എന്നും ശ്രീഗുരുവായൂരപ്പൻ അനുഭവപ്പെടുത്തുന്നതുമാണു്. ഇത്തരത്തിലുള്ള പൂർണ്ണവിശ്വാസത്തോടുകൂടി, മുക്തനും മുമുക്ഷുവും വിഷയിയും എല്ലാം ഹരിനാമത്തെ ഭക്തിയോടെ കീർത്തിച്ചാൽ, അതു് അവനവനും ലോകത്തിനും ഒരുപോലെ രക്ഷയായി ഭവിയ്ക്കുന്നു. ഈ പരമരഹസ്യത്തെ ശ്രീഗുരുവായൂരപ്പൻ ഭാഗവതരൂപത്തിലുപദേശിക്കുകയും, നിരന്തരം തൻെറ ദിവ്യസന്നിധിയിൽ നാമസങ്കീർത്തനദ്വാരാ അനുഷ്ഠാന

ത്തിൽ കാണിക്കുകയും ചെയ്യുന്നു. അതനുസരിച്ച്, 'നാരായണ'നാമം അനവരതം കീർത്തിക്കുന്ന ഭക്തനെ പ്രത്യേകം ശ്രീഗുരുവായൂരപ്പൻ അനുഗ്രഹിക്കുന്നതും ആണ്. ആ ദിവ്യാനുഗ്രഹം അനുഭവപ്പെടുവാൻ എല്ലാവരേയും സച്ചിദാനന്ദസൽഗുരുവായ ഗുരുവായൂരപ്പൻ അനുഗ്രഹിക്കുമാറാകട്ടെ.

"ഗുരുനാഥൻ തുണചെയ്ക സന്തതം
തിരുനാമങ്ങൾ നാവിന്മേലെപ്പോഴും
പിരിയാതെയിരിയ്ക്കണം നമ്മുടെ
നരജന്മം സഫലമാക്കീടുവാൻ."

"ലോകാഃ സമസ്താഃ സുഖിനോ ഭവന്തു."

നാരായണ–നാരായണ–നാരായണ.

# II

"ന്റണാം ജന്മസഹസ്രേണ
ഭക്തൗ പ്രീതിർഹി ജായതേ
കലൌ ഭക്തിഃ കലൌ ഭക്തിഃ
ഭക്ത്യാ കൃഷ്ണഃ പുരഃ സ്ഥിതഃ"

അനേക ജന്മങ്ങളിൽ പുണ്യകർമ്മങ്ങളെ ചെയ്ത ജീവന്ന മാത്രമേ ഭഗവൽകഥകളിലും തിരുനാമങ്ങളിലും ഒരു താല്പര്യം—ശ്രദ്ധ—ഉണ്ടാവുകയുള്ളൂ. പുണ്യം ചെയ്യാത്ത ജീവന്ന് ഇതുകളിൽ അഭിരുചിയുണ്ടാവാൻ വിഷമമാണു്. അതിന്നുള്ള കാരണം മറ്റൊന്നുമല്ല.

"ഉചിതം പാപിനാം പുംസാം
ഉപേക്ഷാ ഹരികീർത്തനേ,
ഖാദന്തി മുക്ത്വാ മാകന്ദം
നിംബപത്രം ക്രമേളകാഃ"

തേന്മാവിൻതളിര് തിന്നാൻ കൊടുത്താലതുപേക്ഷിച്ച് ഒട്ടകങ്ങൾ മുള്ളു കലൎന്ന വേപ്പിന്റെ ഇല തിന്നുന്നു. അതു് കടിക്കുമ്പോഴേയ്ക്കുതന്നെ നാവു മുറിയുന്നു. ഉടനെ അതു തുപ്പുകയും അടുത്ത നിമിഷം വേദന മറന്നു് വീണ്ടുമെടുത്തു് തിന്നാനൊരുങ്ങുകയും ചെയ്യുന്നു. അതുപോലെ, വിഷയാദികൾ ചിന്തിച്ചും അനാവശ്യമായ വെട്ടിക്കൂട്ടങ്ങൾ പറഞ്ഞും അധർമ്മങ്ങൾ ചെയ്തും മററും ജീവിയ്ക്കുന്ന പാപികളായ മനുഷ്യർക്ക മധുരമധുരമായ ഹരിനാമസങ്കീർത്തനം ആസ്വാദ്യമായിത്തോന്നുകയില്ല. പ്ര

തൃത, അതുപേക്ഷിക്കാൻ തന്നെ തോന്നും. അതിൽ അത്ഭുതപ്പെടാനില്ല. ഭഗവല്ലീലകളെയോ തിരുനാമങ്ങളെയോ കുറിച്ചല്ലാത്തതായ സംഭാഷണങ്ങൾ മിക്കവാറും പരദൂഷണമോ, അവനവൻെറ മേന്മയെ കുറിച്ചോ ആയിരിക്കും അന്യന്മാരുടെ മനസ്സിനെ വേദനിപ്പിക്കുന്ന പരിഹാസവാക്കുകൾ പറയുമ്പോൾ, തല്ക്കാലം ഒരു രസം തോന്നാമെങ്കിലും, യഥാർത്ഥത്തിൽ, അവതന്നെ അവനവൻെറ ഹൃദയത്തിലേയ്ക്കു്, ചുമരിലേയ്ക്കെറിയുന്ന പന്തുപോലെ, കൂടുതൽ ശക്തിയിൽ തിരിച്ചടിയ്ക്കുന്നതാണു്. തൽഫലമായി അവനവൻെറ മനസ്സാകുന്ന നാവിനെ വേദനിപ്പിയ്ക്കലായിത്തീരുന്നു. എന്നാലും, അതു മനസ്സിലാക്കാതെ ജനങ്ങൾ മററുള്ളവരുടെ വാക്കാണു്, പ്രവൃത്തിയാണു് തൻെറ മനോവേദനയ്ക്കു കാരണമെന്നു ധരിച്ചു് ഭക്തവത്സലനായ ശ്രീ ഗുരുവായൂരപ്പനെ ആശ്രയിയ്ക്കാതെയും, വിഷയവണ്ണന ചെയ്തും ആധിവ്യാധികളാൽ വലഞ്ഞും കഴിയുന്നു. ഹൃദയമാലിന്യത്തെ നിശ്ശേഷം നശിപ്പിയ്ക്കുന്നതും, മനസ്സിന്നാനന്ദത്തെ പ്രദാനം ചെയ്യുന്നതുമായ ഭഗവന്നാമങ്ങളുച്ചരിയ്ക്കുവാൻ ഒരിയ്ക്കലും അഭിരുചിയുണ്ടാവുന്നില്ല. അതു് അനേകജന്മസുകൃതം കൊണ്ടു മാത്രമേ കൈവരികയുള്ളു. അധികം പാപമുള്ളതായ ആളുകൾക്കു ഭഗവന്നാമമുച്ചരിയ്ക്കാൻപോലും സാദ്ധ്യമാവുകയില്ലെന്നതു് അനുഭവത്തിൽ നോക്കിയാൽ കാണാൻ സാധിയ്ക്കുന്നതാണു്.

ഒരു ദിവസം 'നാരായണാലയ'ത്തിൽ (ഗുരുവായൂർ) കണ്ണുകാണാതെ വടി കുത്തിക്കൊണ്ടു് ഒരു ബ്രാഹ്മണൻ

കയറിവന്നു. "വിശന്നിട്ടു വയ്യ, എന്തെങ്കിലും തരണേ" യെന്നപേക്ഷിച്ചു. ഞങ്ങൾ അയാൾക്കൊരു നല്ല മാമ്പഴം കൊടുത്തു. "മാമ്പഴം പോരാ, പണം തരണം" എന്നു യാൾ ശാഠ്യംപിടിച്ചു. "നാരായണ, നാരായണ" എന്നു ജപിയ്ക്കൂ, പണം തരാം എന്നു് അയാളോടു പലതവണ ഞങ്ങൾ ഉപദേശിച്ചുനോക്കിയിട്ടും യാതൊരു ഫലവുമുണ്ടായില്ല. ഒടുവിൽ അയാൾ ശുണ്ഠിയെടുത്തു് "മാങ്ങയും വേണ്ട, പണവും വേണ്ട" എന്നു പറഞ്ഞു് മാങ്ങ വലിച്ചെറിഞ്ഞു് ഓടിപ്പോയി. കണ്ണുകാണാതെ കഷ്ടപ്പെട്ടു് നാട്ടിലെങ്ങും തെണ്ടിനടക്കാനും ഇരക്കാനും എല്ലാം അയാൾ തെയ്യാറാണു്. എട്ടണ കയ്യിൽ കിട്ടുമെന്നു കണ്ടിട്ടും ഒരു നാമം ജപിച്ചു് അതു വാങ്ങുവാൻ പാപശക്തിയാൽ അയാൾക്കു കഴിഞ്ഞില്ല. ഇങ്ങിനെ പരിശോധിയ്ക്കുന്നതായാൽ ഭഗവന്നാമസങ്കീർത്തനം ചെയ്യാൻ സംഗതി വരണമെങ്കിൽ പുണ്യംതന്നെ വേണമെന്ന സംഗതി അനുഭവപ്പെടുന്നതാണു്.

സദാചാരം നശിച്ചും, അധർമ്മം വളർന്നും, കലഹങ്ങൾ നിറഞ്ഞും ആപത്തുകൾ പലവിധത്തിൽ വന്നുകൊണ്ടിരിയ്ക്കുന്ന കലികാലത്തു് എല്ലാ ധർമ്മങ്ങളിലും വെച്ചു തിരുനാമസങ്കീർത്തനം ശ്രേഷ്ഠമാകുന്നു.

"ധർമ്മാണാമുത്തമോ ധർമ്മോ
 നാമസങ്കീർത്തനം ഹരേഃ
അനപായിതയാ സർവ്വ-
 ദേശകാലാധികാരതഃ.

ഫലത്തിനു നാശമോ, തടസ്ഥമോ ഇല്ലാത്തതുകൊണ്ടും എല്ലാവർക്കും എല്ലാ കാലങ്ങളിലും ദേശങ്ങളിലും ഒരു

പോലെ അനുഷ്ഠിയ്ക്കാൻ അധികാരവും കഴിവുമുള്ളതി നാലും ഹരിനാമകീർത്തനം മററു ധർമ്മങ്ങളിൽവെച്ചു് ഉൽകൃഷ്ടമായ ധർമ്മമാകുന്നു. അത്രയുമല്ല,

"ന ഗുരുർന്നോപദേശശ്ച
ന ദീക്ഷാ ന ച സൽക്രിയാ
ന ദേശകാലനിയമോ
നാമമന്ത്രജപേ ഹരേഃ."

ഗുരു, ഉപദേശം, ബ്രഹ്മചര്യാദി വ്രതം, നിത്യനൈമി ത്തികങ്ങളുടെ അനുഷ്ഠാനം, ഇന്ന സ്ഥലത്തേ വെയ്ക്കൂ എ ന്ന ദേശനിയമം, ഇന്ന സമയത്തേ പാടുള്ളു എന്ന കാല നിയമം എന്നിവകളെ ആശ്രയിക്കാതെ ഭഗവന്നാമമ ല്ലാത്ത മററു മന്ത്രം ജപിക്കുന്നതായാൽ മന്ത്രഫലം ല ഭിയ്ക്കുകയില്ലെന്നു മാത്രമല്ല, അതു ജന്മജന്മാന്തരങ്ങളിൽ കൂടി ആപത്തനുഭവിയ്ക്കുവാൻ കാരണമാകുകകൂടി ചെ യ്യും. ഹരിനാമമന്ത്രത്തിനാകട്ടെ ആവക നിയമങ്ങ ളൊന്നും ബാധകവുമല്ല.

"ജപമാത്രേണ സംസിദ്ധ്യേ-
ന്ന മിഥ്യാ മമ ഭാഷിതം."

"മറെറാന്നിനേയും അപേക്ഷിക്കാതെ തന്നെ നാമോച്ചാ രണമാത്രത്താലെ യഥാർത്ഥമായ ഫലം ലഭിയ്ക്കും" എന്നു ഭഗവാൻ അരുളിച്ചെയ്യുന്നു. ഇങ്ങനെ നാനാപ്രകാരേണ നോക്കുന്നതായാൽ സർവ്വധർമ്മങ്ങളിലുംവെച്ചു ശ്രേഷ്ഠമാ യ ധർമ്മമാണു് 'ഹരിനാമസങ്കീർത്തനം' എന്ന വസ്തുത വ്യക്തമാകുന്നു.

ഇത്രയും മാഹാത്മ്യമേറിയ ഭഗവന്നാമത്തെ കീർത്തിക്കുന്നവനു് അനായാസേന ഭഗവത്ഭക്തി ലഭിയ്ക്കുന്നു.

"യാ പ്രീതിരവിവേകാനാം
വിഷയേഷ്വനപായിനീ"

വിഷയികളുടെ മനസ്സു് ഒരുവിധ തടസ്ഥവും കൂടാതെ സ്വാഭാവികമായി വിഷയങ്ങളിലേയ്ക്കു പ്രവഹിക്കും; അതുപോലെ ഒരുവന്റെ സർവ്വേന്ദ്രിയമനോവൃത്തികളും ആനന്ദസ്വരൂപിയായ ഭഗവാങ്കലേയ്ക്കു് അനുസ്യൂതം പ്രവഹിയ്ക്കുകയെന്ന അവസ്ഥയെ ഭക്തിയെന്നു് ശ്രീ പ്രഹ്ലാദൻ, 'വിഷ്ണുപുരാണ'ത്തിൽ ചിത്രീകരിച്ചിരിക്കുന്നു. വിഷയങ്ങളിൽ സദാ മുഴുകിക്കിടക്കുന്ന മനസ്സിനെപ്പോലും ഭഗവൽപരമാക്കിത്തീർക്കാനുള്ള ശക്തി ഭഗവന്നാമത്തിനു സ്വതസ്സിദ്ധമായിട്ടുണ്ടു്. ആത്മസ്വരൂപിയായ ഭഗവാനെ ധ്യാനിക്കുന്ന യോഗിക്കു് ഏതെങ്കിലും വിധത്തിൽ മനസ്സു് ഭഗവദ്രൂപത്തിലുറയ്ക്കാതെ വന്നാൽ ധ്യാനവിഘ്നം തീരാനായി വിഷ്ണുഭഗവാന്റെ തിരുനാമസങ്കീർത്തനം ("നാമസങ്കീർത്തനം വിഷ്ണോഃ") ചെയ്യാനാണു് 'ശിവസംഹിത' മുതലായ യോഗഗ്രന്ഥങ്ങളിൽ വിധിക്കുന്നതു്. കാററത്തിട്ട പഞ്ഞിപോലെ വിഷയങ്ങളിൽ പാറിക്കളിയ്ക്കുന്ന മനസ്സിനെ ഭഗവാങ്കലുറപ്പിയ്ക്കാൻ തിരുനാമത്തിനുള്ള കഴിവിനേയും ഇതുകൊണ്ടു് തെളിയിക്കുന്നു. അതിനാൽ സദാ ഹരിനാമകീർത്തനം ചെയ്യുന്നവന്റെ ഹൃദയം തീർച്ചയായും ഭക്തിപൂർണ്ണമായിത്തീരുന്നതാണു്. ഈ വസ്തുതതന്നെ ഭക്താഗ്രേസരനായ ശ്രീപൂന്താനവും അരുളിച്ചെയ്യുന്നതു നോക്കുക:

"കാമാതുരം മാനസമെങ്കിലും ശ്രീ-
നാമാമൃതം നാവിലണച്ചുകൊണ്ടാൽ
ശ്രീമാധവൻതൻ ചരണാരവിന്ദേ
പ്രേമാധികം നാളിൽ മുഴുക്കുമല്ലോ."

നാമസങ്കീർത്തനത്താൽ യഥാർത്ഥഭക്തി അനുഭവം വരുമ്പോഴും, ഭക്തന്റെ മുൻപിൽ ഭഗവാൻ പ്രത്യക്ഷത്തിൽ എഴുന്നള്ളുന്നു.; അതെ, പ്രശോഭിക്കുന്നു.

"അഹന്നിശം സ്മരൻ നാമ
കൃഷ്ണം പശ്യതി ചക്ഷുഷാ."

രാവുപകൽ ഭഗവന്നാമം സ്മരിക്കുന്നവൻ ഈ മാംസചക്ഷുസ്സുകൊണ്ടുതന്നെ ഭഗവാനെ പ്രത്യക്ഷമായി കാണുന്നു. തൊണ്ണൂറാറുകോടി രാമനാമസങ്കീർത്തനം ചെയ്ത സന്ദർഭത്തിൽ ശ്രീ ത്യാഗരാജസ്വാമികളുടെ മുമ്പിൽ ശ്രീ രാമചന്ദ്രസ്വാമി ശ്രീസീതാസമേതനായി പ്രത്യക്ഷമായി. ഭക്തനു തന്റെ ദിവ്യരൂപം സദാ കണ്ണിനു ഗോചരമായി എന്നു വരികയില്ല; എന്നു മാത്രമല്ല, രൂപാനന്ദത്തേക്കാളും വലുതാണു് നാമാനന്ദം ആസ്വദിക്കാൻ സാധിച്ചാലത്തെ പരമാനന്ദം എന്നു കാണിപ്പാനോ എന്നു തോന്നുമാറു് ശ്രീ ത്യാഗരാജസ്വാമികളുടെ നാവിൽ നാമിയായ ഭഗവാൻതന്നെ നാമത്തെ എഴുതി. ആ ദിവ്യാനുഭൂതിയിൽ നിർഗ്ഗളിച്ചതാണു് ശ്രീ 'ത്യാഗരാജകീർത്തന'ങ്ങളും. അത്രയുമല്ല; തിരുനാമം സാധനാഭക്തിയും സാദ്ധ്യഭക്തിയുമാണെന്നു് ഇതിനാൽ ശ്രീ ഭഗവാൻ വെളിപ്പെടുത്തി. അതു മററു മഹാത്മാക്കളുടെ അനുഭവങ്ങളുംവഴിയ്ക്കും കാണിക്കുന്നുണ്ടല്ലോ.

ഭക്തചൂഡാമണിയായ ശ്രീ ഹനൂമാൻ കേവലം രാമനാമോച്ചാരണത്താൽ പൂർണ്ണഭക്തിമാനായി ഭവിച്ചു. "റാ" എന്നുച്ചരിയ്ക്കാനൊരുമ്പോഴേയ്ക്കുംതന്നെ ഭഗവൽസ്ഫൂർത്തി വന്നു് ഒന്നും സംസാരിപ്പാൻ സാധിയ്ക്കാതെ ഹനൂമാൻ ആനന്ദമഗ്നനാവുന്നു:

"യത്ര യത്ര രഘുനാഥകീർത്തനം
തത്ര തത്ര കൃതമസ്തകാഞ്ജലിം
ബാഷ്പവാരിപരിപൂർണ്ണലോചനം
മാരുതിം നമത രാക്ഷസാന്തകം."

എവിടെ ശ്രീരാമചന്ദ്രസ്വാമിയുടെ ലീലകളും തിരുനാമങ്ങളും പാടുന്നുവോ, അവിടെയെല്ലാം ശിരസ്സിൽ തൊഴുകയ്യോടുകൂടിയവനും, ആനന്ദബാഷ്പങ്ങളാൽ ശോഭിക്കുന്ന നയനങ്ങളോടുകൂടിയവനുമായി ആനന്ദനൃത്തം വയ്ക്കുന്ന അതിശക്തിമാനായ ശ്രീ ഹനൂമാനെ ബ്രഹ്മാദികൾപോലും നമസ്കരിക്കുന്നു. സംശയമെന്യേ ലോകം വന്ദിക്കണം. "അല്ലയോ ഹനൂമൻ! അങ്ങയുടെ പേരിൽ പ്രസാദിച്ചുകഴിഞ്ഞു; സ്വർഗ്ഗം വേണമോ, മോക്ഷം വേണമോ, എന്തു വേണമെങ്കിലും തരാൻ തെയ്യാറാണു്" എന്നു് ശ്രീരാമചന്ദ്രസ്വാമിയരുളിച്ചെയ്തപ്പോൾ ഭക്തപുംഗവനായ ശ്രീ ഹനൂമാൻ ഇപ്രകാരമാണു് പ്രാർത്ഥിച്ചതു്:

"അല്ലയോ, പരമപൂജ്യനായ ശ്രീരാമചന്ദ്രസ്വാമിൻ! നിന്തിരുവടിയുടെ മധുരമധുരമായ തിരുനാമം സ്മരിച്ചു് അടിയനു മതിയായിട്ടില്ല. അതിനാൽ മുക്തിപോലും അടിയനു വേണ്ട, അവിടുത്തെ തിരുനാമങ്ങൾ ലോകത്തിൽ ശോഭിക്കുന്ന കാലത്തോളം അതു സ്മരിച്ചാനന്ദിക്കാൻ മാത്രം അനുഗ്രഹിയ്ക്കേണമേ!"

നോക്കുക, ഭഗവന്നാമത്തിൻെറ ശ്രേഷ്ഠത്വം! മുക്തി യെപ്പോലും വരിക്കാതെ ഭക്തന്മാർ നാമാനന്ദത്തെ സ്വീ കരിക്കുന്നു! സർവ്വ. ധർമ്മങ്ങളിലുംവെച്ച് ഉൽകൃഷ്ടമായ ഭഗ വന്നാമസങ്കീർത്തനം അനേകജന്മസുകൃതംകൊണ്ടു മാത്രമേ സാദ്ധ്യമാവുകയുള്ളു. അങ്ങിനെയുള്ള തിരുനാമത്തെ നി രന്തരം ഭക്തിയോടുകൂടി കീർത്തിക്കുന്ന ഭക്തനു് ഒടുവിൽ ഭഗവൽകൃപയാൽ ആ തിരുനാമസങ്കീർത്തനം തന്നെ സാ ദ്ധ്യഭക്തിയായി അനുഭവപ്പെടുന്നതാണു്. തത്സമയം ഭ ക്തൻെറ കണ്ണിലും കരളിലും സർവ്വത്ര ഭഗവാൻ കളിയാടു കയും,

"ഉണ്ണിക്കൃഷ്ണൻ മനസ്സിൽ കളിക്കുമ്പോൾ
ഉണ്ണികൾ മററു വേണമോ മക്കളായ്"

എന്നു് ശ്രീ. പൂന്താനം പാടിയതു് ജീവന്നനുഭവമായി ത്തീരുകയും പരമശാന്തി കൈവരികയും ചെയ്യുന്നു. ആ കണ്ണൻെറ പുണ്യനാമങ്ങൾ പാടുവാൻ സർവ്വേശ്വരനായ, ജഗന്നിയന്താവായ, കരുണാമൂർത്തിയായ, ഭക്തവത്സല നായ ശ്രീഗുരുവായൂരപ്പൻ സർവ്വരേയും അനുഗ്രഹിക്കട്ടെ!

നാരായണ—നാരായണ—നാരായണ.

## III

"സൎവ്വേഷാമപ്യഘവതാം
ഇദമേവ സുനിഷ്കൃതം
നാമവ്യാഹരണം വിഷ്ണോ-
ൎയ്യതസ്തദ്വിഷയാ മതിഃ."

കൎമ്മഫലങ്ങരം പലരും പലവിധത്തിലനുഭവിക്കു ന്നു. സുഖത്തിന്നുവേണ്ടിയാണു് എല്ലാവരും കൎമ്മം ചെ യ്യുന്നതെങ്കിലും ആൎക്കും സുഖം കിട്ടുന്നതുമില്ല. അവനവ ൻെറ ദുരിതമാണു് അതിന്നു കാരണമെന്നു് പരിശോധി ച്ചാലറിയാം. പണംകൊണ്ടോ, പദവികൊണ്ടോ, യശ സ്സുകൊണ്ടോ, ഭാൎയ്യാപുത്രാദികളെക്കൊണ്ടോ ആണു് സു ഖം കിട്ടുകയെന്നോൎത്തു് എല്ലാവരും അതിന്നുവേണ്ടി രാ വുപകൽ അക്ഷീണപരിശ്രമം ചെയ്യുന്നു. യഥാൎത്ഥത്തിൽ സുഖത്തിന്നുപകരം അതെല്ലാം ദുഃഖമായിത്തന്നെ അനു ഭവപ്പെടുന്നു. തെങ്ങിൻെറ മുകളിൽ കേറി, കൊല തൊടു വാൻ ഭാവിക്കുമ്പോഴേയ്ക്കും തളപ്പു പൊട്ടി താഴെ വീഴുന്ന തുപോലെ, കയ്യിൽ കിട്ടിയെന്നു തോന്നുകയല്ലാതെ സുഖം കൈവരുന്നില്ല. ഇങ്ങിനെ അവനവൻെറ സുഖത്തിന്നു പ്രതിബന്ധമായി നില്ക്കുന്നതാണു് പാപങ്ങരം.

"ജന്മാന്തരകൃതം പാപം
വ്യാധിരൂപേണ ജായതേ."

പൂൎവ്വജന്മങ്ങളിൽ ചെയ്ത മഹാപാപങ്ങളുടെ പരി ണതഫലമായി ജീവന്മാർ ആധികളും വ്യാധികളും ഇന്ന

നുഭവിച്ചുവരുന്നു. കണ്ണില്ലാതേയും കാലില്ലാതേയും കയ്യി ല്ലാതേയും മഹാരോഗാദികൾ പിടിപെട്ടും, ഉണ്ണാനും ഉടുക്കാനും വകയില്ലാതേയും നിരവധിപേർ കഷ്ടപ്പെടുന്നു. ഈ വിധം പാപങ്ങളാൽ വലയുന്നവരുടെ ദുരിതങ്ങളേയും പരിപൂർണ്ണമായി ഉന്മൂലനം ചെയ്യുന്ന ഉത്തമമായ പ്രായശ്ചിത്തം വിഷ്ണുവിൻെറ—'നാരായണനാമം, അനവരതം കീർത്തിച്ചുകൊണ്ടിരുന്ന, അസുരനെങ്കിലും' ഭക്തനായ ശ്രീ പ്രഹ്ലാദനെ രക്ഷിക്കാൻ തൂണിൽനിന്നും ശ്രീനൃസിംഹരൂപത്തിൽ ആവിർഭവിച്ചതുപോലെ ഭക്തരക്ഷാർത്ഥം സർവ്വവ്യാപിയായി ശോഭിക്കുന്ന ശ്രീ ഗുരുവായൂരപ്പൻെറ—നാമസങ്കീർത്തനമാകുന്നു 'മഹാർണ്ണവാ'ദി പ്രായശ്ചിത്തഗ്രന്ഥങ്ങളിലും സ്മൃതികളിലും മററും ദുരിതശാന്തിക്കായി വിധിച്ചിട്ടുള്ള പ്രായശ്ചിത്തങ്ങൾ പാപത്തെ മാററി നിറുത്തുകയല്ലാതെ, പൂർണ്ണമായി നശിപ്പിക്കുന്നതല്ല.

"ശ്രുതിസ്മൃതിഭ്യാം വിഹിതാഃ വ്രതാദയഃ
പുനന്തി പാപം ന ലുനന്തി വാസനാം
അനന്തസേവാ തു നികൃന്തതി ദ്വയീം
ഇതി പ്രഭോ ത്വൽപുരുഷാ ബഭാഷിരേ."

വേദങ്ങളിലും, സ്മൃതികളിലും വിധിക്കപ്പെട്ടിട്ടുള്ളതായ കൃച്ഛ്റം, ചാന്ദ്രായണം, കർമ്മവിപാകം മുതലായ പ്രായശ്ചിത്തങ്ങൾ ഒരുവൻെറ പാപത്തെ താല്ക്കാലികമായി നശിപ്പിക്കുകയേയുള്ളൂ. രണ്ടാമതും പാപകർമ്മങ്ങൾ ചെയ്യാനുള്ള ദുർവ്വാസനയെ നശിപ്പിക്കുകയില്ല. അനന്തമൂർത്തിയായ ശ്രീഗുരുവായൂരപ്പൻെറ സന്നിധി

യിൽ വരാനോ, ഭഗവാന്റെ പൊന്നുതിരുമേനി ദശിക്കവാനോ, ഭഗവല്ലീലകളെ കേൾക്കുവാനോ, ഭക്തന്മാരോടുകൂടി നാരായണനാമസങ്കീത്തനം ചെയ്യുവാനോ, ഒരിക്കൽ സംഗതിവന്നാൽ, ഇനി എന്നാണു് ഈ മഹാഭാഗ്യം വീണ്ടും ലഭിക്കുകയെന്ന ചിന്തയും, അതിന്നായി ഭഗവാനോടുള്ള പ്രാത്ഥനയും സ്വാഭാവികമായി ആവിർഭവിക്കുന്നതാണു്. അതുപോലെ പരദ്രോഹം, അധമ്മം മദ്യപാനം തുടങ്ങിയ ദുർവൃത്തികളൊരിക്കൽ ചെയ്താൽ വീണ്ടും അതു ചെയ്യാനുള്ള വാസന വളരും. ആ ദുവ്വാസനയാകട്ടെ പിന്നേയും ദുഷ്ക്കമ്മം ചെയ്യിപ്പിക്കുകയും, തൽഫലമായി ദുരിതം അനുഭവിപ്പിക്കുകയും ചെയ്യുന്നു. ആ ദുവ്വാസനയെ നശിപ്പിക്കാൻ വ്രതാദി പ്രായശ്ചിത്തങ്ങളാലാവില്ല. അനന്തമൂത്തിയായ ശ്രീഗുരുവായൂരപ്പന്റെ തൃപ്പാദപത്മങ്ങളെ ആശ്രയിച്ചു് ഭഗവൽകഥാശ്രവണം ചെയ്തും, തിരുനാമസങ്കീത്തനം ചെയ്തും സേവിക്കലാകട്ടെ ജീവന്റെ സവ്വപാപത്തേയും, പാപവാസനയെത്തന്നേയും പരിപൂണ്ണമായി നശിപ്പിക്കുന്നു. ഭക്തന്മാരുടെ വാക്കു് സത്യമാക്കിത്തീക്കുന്ന മഹാപ്രഭുവായ ശ്രീഗുരുവായൂരപ്പാ! നിന്തിരുവടിയുടെ പാഷദന്മാരായ ഭക്തോത്തമന്മാർ ഇപ്രകാരമാണല്ലോ അരുളിച്ചെയ്തിരിക്കുന്നതു്. ഇങ്ങിനെ പാപത്തെത്തീക്കാൻ വ്രതാദി പ്രായശ്ചിത്തങ്ങളേക്കാൾ സവ്വോൽകൃഷ്ടമായ പ്രായശ്ചിത്തം ഹരിനാമസങ്കീത്തനമാണെന്നു ഭക്തശിരോമണിയായ ശ്രീ മേല്പത്തൂർ നാരായണ ഭട്ടതിരിപ്പാടു് മേലുദ്ധരിച്ച ശ്ലോകരൂപത്തിൽ വ്യക്തമാക്കുകയും ചെയ്തിരിക്കുന്നു.

അതിന്നുപരിയായി, ഭഗവന്നാമം നിരന്തരം കീർത്തിക്കുന്നവന്റെ പേരിൽ, "ഇവനെന്റെ സ്വന്തം ആളാണു്; ഏതുവിധേനയും ഞാൻതന്നെ രക്ഷിക്കണ്ണം"മെന്ന തിരുവുള്ളം ഭഗവാന്റെ തിരുമനസ്സിലുദിക്കുകയും ചെയ്യുന്നു. ഇതു മററനുഷ്ഠാനങ്ങൾ ചെയ്യുന്നവന്റെ പേരിൽ കരുവിധേനയും ഭഗവാനുണ്ടാവുന്നതല്ല. പ്രത്യുത, ഈയൊരവസ്ഥ ഭഗവന്നാമത്തെ വിശ്വാസപൂർവ്വം കീർത്തിക്കുന്നവക്കു് ഏതു കാലത്തും ശ്രീഗുരുവായൂരപ്പൻ അനുഭവപ്പെടുത്തുകയും ചെയ്യുന്നു.

ആരോഗ്യമോ പണമോ സ്ഥാനമാനാദികളോ ചോരത്തിളപ്പോ ഉള്ള സമയത്തൊക്കെ തന്റെ ശക്തികൊണ്ടാണു് എല്ലാം നടക്കുന്നതെന്നു് ഏവക്കും തോന്നും. ഐശ്വര്യാദികൾ നശിച്ചു്, രോഗാദികളാൽ വലയുമ്പോൾ പുണ്യമുള്ള ജീവനു് ഭഗവാനെ സേവിക്കുകയാണു് വേണ്ടതെന്നു ബോധം ഉണ്ടാവുന്നു. പണ്ടു്, 'കൃഷ്ണൻ' എന്ന ഒരു ഭക്തൻ വയററിൽവേദനയാൽ വളരെ കഷ്ടപ്പെട്ടു് ശ്രീഗുരുവായൂരപ്പന്റെ സന്നിധിയിൽ വന്നു് ഭജനമാരംഭിച്ചു. തന്നെ ഭജിക്കുന്ന ഭക്തന്മാക്കു സജ്ജനസംസർഗ്ഗം നല്കി അനുഗ്രഹിക്കുകയെന്നതു ഭക്തവത്സലനായ അവിടുത്തെ പതിവത്രേ. അങ്ങിനെയിരിയ്ക്കെ, ശ്രീ വില്വമംഗലസ്വാമിയാർ ഒരു ദിവസം ശ്രീഗുരുവായൂരപ്പനെ ദർശിക്കാനെഴുന്നള്ളി. കൃഷ്ണഭക്തൻ ശ്രീ സ്വാമിയാരുടെ സമീപത്തു ചെന്നു് തൃപ്പാദത്തിൽ വന്ദിച്ചു് ഇങ്ങനെയപേക്ഷിച്ചു. "അവിടുത്തെ പൂജാസമയത്തു് ഭഗവാൻ പ്രത്യക്ഷമായിട്ടെഴ

ന്നുള്ളപ്പോൾ ഇയ്യുള്ളവൻെറ വയററിൽവേദന മാറാ നായി എന്താ ചെയ്യേണ്ടതെന്നു് ചോദിച്ചു പറഞ്ഞു തരണേ!" ഭക്തപ്രാത്ഥനയെ ശ്രീ വില്വമംഗലസ്വാമിയാർ സ്വീകരിക്കുകയും തൻെറ പൂജാവേളയിൽ എഴുന്നള്ളിയ ശ്രീ ബാലഗോപാലമൂത്തിയായ ഭഗവാനോടു് കൃഷ്ണഭക്തൻെറ സങ്കടം അറിയിക്കുകയും ചെയ്തു. ഉടനെ ഭഗവാൻ ഈവിധം അരുളിച്ചെയ്തു. "വില്വമംഗലം! ഇപ്പോൾ ഞാൻ വിചാരിച്ചാൽ ഭക്തൻെറ രോഗനിവാരണത്തിനു വഴിയൊന്നും കാണുന്നില്ല. ഒരേഴു ജന്മം ദുരിതമനുഭവിക്കേണ്ടതായ പ്രാരബ്ധം അയാൾക്കുണ്ടു്. 'താന്താൻ നിരന്തരം ചെയ്തോരു കമ്മങ്ങൾ താന്താനനുഭവിച്ചീടുകെന്നേ വരൂ!' എന്നാണല്ലോ നിയമം. വസ്തുത ഭക്തനെ അറിയിക്കൂ." ശ്രീ വില്വമംഗലം സ്വാമിയാർ ഭഗവാൻെറ തിരുമൊഴി ഭക്തനെ അറിയിച്ചു. എത്ര ജന്മം അനുഭവിക്കാനുള്ള പ്രാരബ്ധമുണ്ടെങ്കിലും ശ്രീഗുരുവായൂരപ്പനെ ഭജിക്കാൻതന്നെ ഭക്തനുറച്ചു. ദണ്ണം മാറിയാലും ഇല്ലെങ്കിലും, എന്തു വന്നാലും ശ്രീഗുരുവായൂരപ്പൻെറ തൃപ്പാദകമലങ്ങൾ കൈവിടില്ല എന്ന ഉറപ്പു ദൃഢമായി വരുമ്പോൾ, ആ ഭക്തനെ കൂടുതൽ അനുഗ്രഹിക്കാനുള്ള വെമ്പൽ ഭഗവാനുണ്ടാവുകയും, അതിന്നുള്ള വഴി അവിടുന്നുതന്നെ തെളിയിക്കുകയും ചെയ്യുന്നതാണു്.

അമ്പാടിയിലെ യശോദയെപ്പോലെ കണ്ണനെ ലാളിയ്ക്കാൻ സാധിയ്ക്കുന്ന ഒരു ഭാഗ്യവതിയാണു് 'ശ്രീകുറൂരമ്മ' എന്നു് അക്കാലത്തു പ്രസിദ്ധമായിരുന്നു. ആ പു

ണ്യവതിയെ വന്ദിച്ചാൽ തനിയ്ക്കു കൂടുതൽ സമാധാനം ലഭിയ്ക്കുമെന്ന ഉത്തമവിശ്വാസത്തോടുകൂടി ഭക്തൻ കുറരു് മനയ്ക്കലേയ്ക്കു് പോയി. മനയ്ക്കലെ പടിക്കലെത്തിയപ്പോഠം, അകത്തുനിന്നും "നാരായണ" നാമഘോഷം കേട്ടു. ഭക്തൻ വേഗം നാമസങ്കീർത്തനം കേട്ട ദിക്കിലേയ്ക്കു നടന്നു. ആ പുണ്യഗൃഹത്തിലെ ശ്രീകോവിലിൽ ശോഭിയ്ക്കുന്ന ശ്രീ മുരളീധരനായ ഭഗവാന്റെ തിരുമുമ്പിൽ സുകൃതിനിയായ കുറരമ്മ കുറെ ബാലികമാരൊരുമിച്ചിരുന്നു് നാരായണനാമസങ്കീർത്തനം ചെയ്യുന്നതാണു് ഭക്തൻ കണ്ടതു്. ഭക്തൻ അവരെ വന്ദിച്ചു് സശ്രദ്ധം ഇരുന്നു. ഉടനെ ഈവിധം കേഠംക്കാറായി.

"പച്ചക്കല്ലിൻ പ്രഭകളെ മുഴവൻ
വെല്ലും തിരുമെ കാണാകേണം
നാരായണ ജയ താവകമണിമെ
മനസി സദാ മമ കാണാകേണം

.... .... .... ....

.... .... .... ....

ദേഹാപായമടുക്കുംതോറും
നാരായണനെ കാണാകേണം
ആക്കം പാർത്താൽ കാണരുതാത്തൊരു
മൂർത്തിയെ മുഴവൻ കാണാകേണം
ജാഗ്രൽസ്വപ്നസുഷുപ്തിയിൽ നിന്മെ
സൂക്ഷ്മാകാരം കാണാകേണം

നാരായണ തവ മണിമൈ മുഴവൻ
മനസി സദാ മമ കാണാകേണം
നാരായണ ജയ നാരായണ ജയ
നാരായണ ജയ നാരായണ ജയ.”

ഇപ്രകാരമുള്ള തൻെറ പ്രാൎത്ഥനാഗാനങ്ങൾ ഭക്തിയോടെ കിടാങ്ങളോടുകൂടി പാടിയപ്പോഴേയ്ക്കും, ശ്രീശ്യാമസുന്ദരനായ ഭഗവാൻ ശ്രീ കുറൂരമ്മയുടെ മുമ്പിൽ കളിയാടിക്കഴിഞ്ഞു. അവിടുത്തെ ദിവ്യദൎശനത്താൽ ആ പുണ്യവതി പരമാനന്ദമഗ്നയായി. ശ്രീ കുറൂരമ്മയുടെ ദിവ്യഭാവം കണ്ടു് കുട്ടികളെല്ലാം പാദത്തിൽ നമസ്കരിച്ചു. കൂട്ടത്തിൽ കൃഷ്ണഭക്തനും നമസ്കരിച്ചു് പ്രാൎത്ഥിച്ചു. “വയററിൽവേദനയാൽ അടിയൻ കഷ്ടത്തിലായി, രക്ഷിക്കണേ! രക്ഷിക്കണേ.” ആരുടെ സങ്കടം കണ്ടാലും കരളലിയുന്നവരാണല്ലോ ഭഗവാനും, ഭക്തന്മാരും. അതനുസരിച്ചു് കുറൂരമ്മ കൃഷ്ണഭക്തനോടിങ്ങനെയരുളിച്ചെയ്തു.

“അല്ലയോ ഭക്ത! ഒരുവിധത്തിലും വ്യസനിക്കേണ്ട; ശ്രീ ഗുരുവായൂരപ്പൻ ആൎത്തത്രാണപരായണനും, ദീനബന്ധുവുമാണു്. അവിടുത്തെ ദിവ്യനാമങ്ങൾ ഭക്തിയോടെ കീൎത്തിച്ചോളൂ. സൎവ്വരോഗങ്ങളും നശിയ്ക്കുന്നതാണു്, സത്യം, സത്യം.” ഭഗവാൻതന്നെ അരുളിച്ചെയ്തിട്ടുണ്ടു്, സശ്രദ്ധം കേൾക്കുക.

“അച്യുതാനന്തഗോവിന്ദ-
നാമോച്ചാരണഭേഷജാൽ
നശ്യന്തി സകലാഃ രോഗാഃ
സത്യം സത്യം വദാമ്യഹം.”

ഭക്തൻ ഈ സാരോപദേശത്തെ ഹൃദയത്തിലുറപ്പിച്ച് പുണ്യവതിയായ ശ്രീ കുറൂരമ്മയെ വന്ദിച്ചു, യാത്ര പറഞ്ഞു് ശ്രീ ഗുരുവായൂക്കു തിരിച്ചു. ശ്രീ ഗുരുവായൂരപ്പൻെറ പുണ്യമതിലകത്തു വന്നു് പരിപൂർണ്ണഭക്തി വിശ്വാസത്തോടെ ഭഗവാനെ ഭജിച്ചു. എപ്പോഴാണോ സജ്ജനങ്ങളുടെ ഹൃദയപൂർവ്വകമായ അനുഗ്രഹം ഒരു ജീവനിൽ വർഷിക്കുന്നതു്, അപ്പോഠം ഭക്തിയുടെ—തിരുനാമത്തിൻെറ—സ്വാരസ്യം അവനനുഭവപ്പെടുന്നതാണു്. അതു ശ്രീ കുറൂരമ്മയുടെ ദിവ്യാനുഗ്രഹത്താൽ കൃഷ്ണഭക്തനനുഭവപ്പെട്ടു. സംസാരരോഗത്തെപ്പോലും നശിപ്പിക്കുന്ന കംസാരിയുടെ തിരുനാമം അനവരതം സങ്കീർത്തനം ചെയ്തു് ഭക്തൻ രോഗമുക്തനായി; മാത്രമല്ല, ആനന്ദചിത്തനായും ഭവിച്ചു. അദ്ദേഹത്തിൻെറ നാമസങ്കീർത്തനമാകട്ടെ കേഠംക്കുന്നവക്കുകൂടി ആനന്ദപ്രദമായിരുന്നു. ഒരുദിവസം ഭഗവാൻെറ തിരുമുമ്പിൽ സാനന്ദം നാമസങ്കീർത്തനം ചെയ്തുകൊണ്ടിരുന്ന കൃഷ്ണഭക്തൻെറ അടുത്തു് യദൃച്ഛയാ ശ്രീ വില്വമംഗലസ്വാമിയാരെത്തിച്ചേന്നു. ഭക്തൻെറ ആനന്ദാവസ്ഥ കണ്ടു് ശ്രീ വില്വമംഗലസ്വാമിയാക്കു് ആശ്ചയ്യമായി. ഉടനെ അദ്ദേഹം ഭക്തനോടു ചോദിച്ചു: “ദണ്ണം മാറിയതും ഈയൊരാനന്ദാനുഭൂതി സിദ്ധിച്ചതും എങ്ങിനെയാണു്?”

ഭക്തൻ മറുപടി പറഞ്ഞു: “സന്യാസിയായ അവിടുന്നു് കളവുപറയുമെന്നു് ഒട്ടും വിചാരിച്ചില്ല. ഏഴുജന്മം അനുഭവിക്കേണ്ട പ്രാരബ്ധം അടിയനുണ്ടെന്നു് ഭഗവാൻ പറഞ്ഞുവെന്നല്ലേ, സ്വാമിയാരു് പറഞ്ഞതു്? എന്നാൽ

ശ്രീ കുറൂരമ്മയുടെ അനുഗ്രഹത്താൽ അടിയന്റെ ദണ്ണം മുഴുവനും മാറി.” ഈ വാക്കു കേട്ട് ശ്രീ വില്ല്വമംഗലം ഒന്നു നടുങ്ങി. സത്യസ്വരൂപിയായ ഭഗവാൻ തന്നോടൊരുവിധം പറഞ്ഞു മറെറാരുവിധത്തിൽ ഭക്തനനുഭവവും കൊടുത്തു. എന്താണിതിന്റെ രഹസ്യമെന്ന് തന്തിരുവടിയോടു ചോദിക്കാൻ സ്വാമിയാർ തീരുമാനിച്ചു. തന്റെ പൂജാസമയത്തെഴുന്നള്ളിയ ഭഗവാന്റെ തിരുമുമ്പിൽ കരഞ്ഞുകൊണ്ടു സ്വാമിയാർ ഇപ്രകാരം പ്രാത്ഥിച്ചു. ശ്രീ “കൃഷ്ണഭഗവാനേ, അവിടുന്നീവിധം കളവു പറഞ്ഞു സാധുവായ അടിയനെ വഞ്ചിച്ചതു നന്നായില്ല. ആ ഭക്തന് ഏഴു ജന്മം അനുഭവിക്കേണ്ട പ്രാരബ്ധമുണ്ടെന്നു നിന്തിരുവടി പറഞ്ഞിട്ടാണല്ലോ അടിയൻ അയാളോടതു പറഞ്ഞതു്. ഭക്തന്റെ ദണ്ണമെല്ലാം മാറിലോ. അവിടുത്തെ ഭക്തനായ അടിയൻ കളവു പറഞ്ഞുവെന്നല്ലേ ഇപ്പോഠം വന്നതു്. ഇങ്ങനെ ചെയ്തതു കഷ്ടായീട്ടോ!” ഇത്രയും പറഞ്ഞു സ്വാമിയാർ സങ്കടത്താൽ പൊട്ടിക്കരഞ്ഞു. തൽക്ഷണം ഭഗവാൻ അരുളിച്ചെയ്തു:

“വില്ല്വമംഗലം! ഞാനൊരിക്കലും കളവു പറഞ്ഞിട്ടില്ല; അയാഠംക്കേഴു ജന്മം പ്രാരബ്ധമനുഭവിക്കത്തക്ക ദുരിതമുണ്ടെന്നു പറഞ്ഞതു് സത്യമാണ്. പക്ഷെ, നാമം ജപിച്ചാൽ ദണ്ണം മാറില്ലെന്നു ഞാനൊരിക്കലും പറഞ്ഞിട്ടില്ല. എത്ര ജന്മം ദുരിതമനുഭവിക്കേണ്ട പ്രാരബ്ധമുള്ളവനായാലും എന്റെ ഭക്തന്മാരുടെ വാക്കു വിശ്വസിച്ച്, ഭക്തിയോടെ തിരുനാമസങ്കീത്തനം ചെയ്യുന്ന ഭക്തൻ എന്റെ സ്വന്തം ആളായിത്തീരുകയും, സവ്വ പ്രകാരേണയും

അവനെ രക്ഷിക്കണം എന്നൊരു ഭാവം എൻെറ മനസ്സിൽ തോന്നുകയും ചെയ്യുന്നതാണ്. അത്രയും പോരാ, അനുഭവിച്ചല്ലാതെ തീരാൻ വയ്യാത്ത പ്രാരബ്ധം അവനുണ്ടായാൽകൂടി അവനെക്കൊണ്ടതൊന്നും അനുഭവിപ്പിക്കാതെ ഞാനേറെറടുത്ത് സർവ്വാത്മനാ രക്ഷിക്കുന്നതാണ്." നാമസങ്കീർത്തനം ചെയ്യുന്ന ഭക്തനെ തൻെറ സ്വന്തം കുട്ടിയായി സ്വീകരിച്ച് ശ്രീ ഗുരുവായൂരപ്പൻ അനുഗ്രഹിക്കുന്ന മഹാകാരുണ്യം അനുഭവപ്പെട്ട് ശ്രീ വില്വമംഗലസ്വാമിയാർ സന്തുഷ്ടനായിത്തീരുകയും, ഈവിധം മഹിമയേറിയ തിരുനാമം സദാ കീർത്തിക്കുവാൻ അനുഗ്രഹിക്കേണമേയെന്ന് ശ്രീ ഗുരുവായൂരപ്പനോട് പ്രാർത്ഥിക്കുകയും ചെയ്തു. യാഗയോഗാദ്യുപാസനകളെ ചെയ്യുന്നവനെക്കുറിച്ച്, ഇവനെൻെറ സ്വന്തം ആളാണ് എന്ന ഭാവം ഭഗവാനുണ്ടാവുന്നതല്ല. എന്നാൽ, സദാ തിരുനാമസങ്കീർത്തനം ചെയ്യുന്നവൻെറ സർവ്വ ചുമതലയേയും,

അനന്യാശ്ചിന്തയന്തോ മാം
യേ ജനാഃ പർയ്യുപാസതേ
തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം"

എന്നു ഗീതയിൽ പറയുന്നതുപോലെ ഭഗവാനേറെറടുക്കുകയും ചെയ്യുന്നു.

ഭഗവൽകാരുണ്യത്തിന്നു പാത്രീഭവിക്കത്തക്ക വിധത്തിൽ ഏതു മഹാപാപികളുടെ പാപങ്ങളേയും നിശ്ശേഷം നശിപ്പിക്കുന്ന സർവ്വോത്തമമായ പ്രായശ്ചിത്തമാകു

ന്നു, മഹാവിഷ്ണുവായ ശ്രീ ഗുരുവായൂരപ്പന്റെ തിരുനാമ സങ്കീർത്തനം. ജനങ്ങൾ അതു മനസ്സിലാക്കി, നിരന്തരം നാമസങ്കീർത്തനം ചെയ്താൽ അവനവന്റെ സുഖത്തിന്നു പ്രതിബന്ധമായി നില്ക്കുന്ന എല്ലാ ദുരിതങ്ങളും നശിയ്ക്കുകയും, അവരെ സർവ്വേശ്വരനായ ശ്രീ ഗുരുവായൂരപ്പൻ പ്രത്യേകം ഏറെറടുത്തു് രക്ഷിയ്ക്കുകയും, അവക്കു് ഭഗവന്നാമവൈഭവം അനുഭവപ്പെടുത്തുകയും ചെയ്യുന്നതാണു്. അതിനാൽ പുണ്യശാലികളേ! ഒരു നിമിഷനേരവും പാഴാക്കാതെ 'നാരായണ' നാമം ഭക്തിയോടെ പാടുക, തദ്വാരാ ജന്മം സഫലമാക്കുക. സർവ്വാന്തര്യാമിയായ ശ്രീ ഗുരുപവനപുരാധീശൻ എല്ലാവരേയും അതിന്നനുഗ്രഹിക്കട്ടെ!

നാരായണ_നാരായണ_നാരായണ

## IV

ശ്രീ ഗുരുവായൂരപ്പന്റെ തിരുനാമത്തിന്റെ മഹിമ അറിയുവാൻ ഒരുത്തന്റെ ബുദ്ധിശക്തികൊണ്ടു സാധിക്കുന്നതല്ല. ഭഗവൽകൃപയ്ക്കു പാത്രീഭവിക്കുന്ന നിമിഷത്തിൽ മാത്രമേ അതറിയുവാൻ സാധിക്കുകയുള്ളു. പണ്ടു്, ജഗൽഗുരു ശ്രീമച്ഛങ്കരാചാര്യസ്വാമികൾ ദേവർഷിയായ നാരദനുമൊരുമിച്ചു് ആകാശമാർഗ്ഗേ സഞ്ചരിക്കുകയായിരുന്നു. അങ്ങിനെ യാത്ര തുടൎന്നുകൊണ്ടിരിയ്ക്കെ, ആചാര്യസ്വാമികളോടു നാരദമഹർഷി ചോദിച്ചു:— "ശ്രീ ശങ്കരാ! അവിടുന്നു് അടിയനൊരുമിച്ചു് ഇറങ്ങുന്നുവോ, അല്ല, യാത്ര തുടരുന്നുവോ?"

"അങ്ങു് എന്തിനാണിവിടെ ഇറങ്ങുന്നതു്?" എന്നു് ആചാര്യസ്വാമികൾ ആരാഞ്ഞു.

നാരദമഹർഷി ഇപ്രകാരം അരുളിച്ചെയ്തു:—"ഇന്നു് ഗുരുവായൂർ ഏകാദശിയാണു്. സച്ചിദാനന്ദസ്വരൂപിയായ ശ്രീകൃഷ്ണഭഗവാൻ സർവ്വോപനിഷൽസാരമായ ഗീത ഉപദേശംചെയ്തു്, തന്റെ സഖാവായ അർജ്ജുനനു പരമജ്ഞാനത്തെ പ്രകാശിപ്പിച്ചു് അനുഗ്രഹമരുളിയ സുദിനമാണു്. സുകൃതികളായ ജീവന്മാരാകുന്ന അർജ്ജുനന്മാർക്കു് ഇന്നും ആ പരമജ്ഞാനം ഈ ദിവസം പ്രത്യേകം ഭഗവാൻ അനുഭവപ്പെടുത്തുമത്രെ. ഗോവർദ്ധനയാഗത്താലും, അതുപോലെതന്നെ ഗോവർദ്ധനോദ്ധരണത്താലും ഇന്ദ്ര

ന്റെ ഐശ്വൎയ്യമദം നശിച്ചുപോവുകയും, ഒടുവിൽ ശ്രീകൃഷ്ണഭഗവാന്റെ സൎവ്വേശ്വരത്വമറിഞ്ഞു് ഇന്ദ്രൻ സുരഭിദേവിയോടുകൂടി വന്നു് ഭഗവൽസന്നിധിയിൽ നമസ്കരിക്കുകയും, സൎവ്വാപരാധം ക്ഷമിയ്ക്കണേയെന്നു് പ്രാൎത്ഥിക്കുകയും, ഗോകുലനാഥനായി ഭഗവാനെ ഭക്തിപൂൎവ്വം ഗോവിന്ദാഭിഷേകം നിൎവ്വഹിച്ചു് പൂജിക്കുകയും ചെയ്തതു് ഈ ഏകാദശിദിവസമായിരുന്നു. ആ ഭഗവൽകരുണയെ അനുസ്മരിച്ചു് ഇന്ദ്രൻ സുരഭിസമേതനായി വന്നു് ഏകാദശിദിവസം ഭഗവാനെ അഭിഷേകംചെയ്തു പോകുന്നതായിട്ടു് ഇന്നും പുണ്യവാന്മാൎക്കു കാണാവുന്നതാണു്. അല്ലയോ, ശ്രീശങ്കരാ, ഭഗവൽസന്നിധി അടുത്തുവല്ലോ; അവിടുത്തെ പൊന്നുതിരുമേനിയിൽനിന്നും പൊങ്ങിവരുന്ന സച്ചിദാനന്ദസുഗന്ധം ഇതാ വരുന്നു! വാദ്യഘോഷം കേൾക്കുന്നു! ശംഖനാദം മുഴങ്ങുന്നു! ഹരേ നാരായണ! ഹരേ നാരായണ! ഹരേ നാരായണ! എന്നു ഭക്തന്മാർ മുക്തകണ്ഠം പാടുന്നു! അകത്തിരുന്നു് എല്ലാവരേയും അനുഗ്രഹിച്ചാൽമാത്രം പോരായെന്നു കരുതി ഭഗവാൻ ആനപ്പുറത്തു കയറി ശീവേലി എഴുന്നള്ളത്തു് ആരംഭിക്കുന്നു! നമുക്കു ശ്രീഗുരുവായൂരപ്പനെ നമസ്കരിച്ചു് അനുഗ്രഹം സമ്പാദിക്കാം; ഭജനാനന്ദം ആസ്വദിക്കാം; വേഗം വരൂ."

ഇത്രയും അരുളിച്ചെയ്തു് ശ്രീ നാരദമഹൎഷി ആകാശവീഥിയിൽനിന്നു ചാടിയിറങ്ങുകയും, ഭഗവൽതൃപ്പാദത്തിൽ നമസ്കരിക്കുകയും ഭക്തന്മാരോടുകൂടി ഹരിനാമസങ്കീൎത്തനാനന്ദലഹരിയിലാറാടുകയും ചെയ്തു.

ഗുരുവായൂർ ഏകാദശിയുടെ മഹിമ ഇത്രയും കേട്ടിട്ടും, സൎവ്വേശ്വരനായ ശ്രീഗുരുവായൂരപ്പനെ ദൎശിയ്ക്കാനോ,

വന്ദിയ്ക്കാനോ ശ്രീശങ്കരാചാര്യർ ഒരുങ്ങിയില്ല. ഉത്സവാദികളിൽ പങ്കെടുക്കലും, ക്ഷേത്രദർശനവും നാമജപവുമെല്ലാം പ്രാകൃതന്മാക്കുള്ളതാണു്. അതിനാൽ, അദ്വൈതിയായ താൻ ശ്രീനാരദനെപ്പോലെ ഇവിടെയിറങ്ങി വന്ദിക്കേണ്ടതില്ലെന്നുറച്ചു് അദ്ദേഹം യാത്ര തുടരാനൊരുങ്ങി. തൽക്ഷണം പക്ഷവാതം പിടിച്ചു് അനങ്ങാനും, സംസാരിക്കാനുംകൂടി വയ്യാതെ പരവശനായി താഴെ വീണു. ക്ഷേത്രത്തിന്റെ വടക്കു ഭാഗത്തുള്ള നടപ്പുരയിൽ പ്രദക്ഷിണവഴിക്കു മുകളിൽ കാണുന്ന ദ്വാരം ശ്രീ ആചാര്യസ്വാമികൾ വീണതായ സ്ഥാനം സൂചിപ്പിക്കുകയാണത്രെ. ശ്രീഗുരുവായൂരപ്പന്റെ ശീവേലി മൂന്നാം പ്രദക്ഷിണം അവിടെയെത്തുമ്പോൾ വാദ്യങ്ങൾ അല്പനേരം നിത്തി വന്ദിക്കുന്ന ഭാവത്തിൽ കൊട്ടുകയാണു് പതിവു്. സർവ്വാപരാധം ക്ഷമിയ്ക്കണേ! ശ്രീ ഗുരുവായൂരപ്പാ! അടിയനെ അനുഗ്രഹിയ്ക്കണേ! എന്നു കരഞ്ഞുകൊണ്ടു് അദ്ദേഹം പ്രാർത്ഥിച്ചു. അപ്പോഴേയ്ക്കും ദീനദയാലുവായ ശ്രീ ഗുരുവായൂരപ്പന്റെ ശീവേലി എഴുന്നള്ളത്തു് ശ്രീ ആചാര്യസ്വാമികളുടെ അടുത്തെത്തിക്കഴിഞ്ഞു. എത്ര മനഃക്ലേശങ്ങൾ അനുഭവിക്കുന്ന ജീവനായാലും ശ്രീ ഗുരുവായൂരപ്പന്റെ തിരുമുമ്പിൽ വന്നു്, മന്ദഹാസം തൂകുന്ന തിരുമുഖകമലം ഒന്നു കാണുകയോ, കാരുണ്യം വഴിഞ്ഞൊഴുകുന്ന കടാക്ഷങ്ങളേൽക്കുകയോ ചെയ്യുന്ന മാത്രയിൽത്തന്നെ തന്റെ സർവ്വദുഃഖങ്ങളും മറന്നു് അത്യാനന്ദം അനുഭവിക്കുകയാണല്ലോ ചെയ്യുന്നതു്! അങ്ങിനെയുള്ള ശ്രീ ഗുരുവായൂരപ്പന്റെ തിരുമുഖകമലവും കേശാദിപാദങ്ങളും ത

ൻെറ മുമ്പിൽ മിന്നിത്തിളങ്ങുന്നതു കണ്ടു് ശ്രീ ആചാര്യ്യ സ്വാമികഠം ആനന്ദഭരിതനായിത്തീൎന്നു. ദേവന്മാർ പുഷ്പവൃഷ്ടി ചെയ്യുന്നു! വാദ്യമേളങ്ങഠം മുഴങ്ങുന്നു! ശ്രീ ബ്രഹ്മരുദ്രാദികളും ശീവേലിയ്ക്കു് അകമ്പടി സേവിക്കുന്നു! ശ്രീ നാരദാദി ദേവൎഷിമാരും, സനകാദി യോഗീശ്വരന്മാരും, ശ്രീ പ്രഹ്ലാദാദി ഭക്തന്മാരും "ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ!" എന്നു് അത്യുച്ചത്തിൽ സങ്കീൎത്തനം ചെയ്തു് ഭഗവാനെ അനുഗമിക്കുന്നു. നാടും വീടും വിട്ടു് ഭഗവദ്ദൎശനാൎത്ഥം വന്നിട്ടുള്ള ഭക്തജനങ്ങഠം ഭഗവൽസന്നിധിയിൽ,

"അന്യഥാ ശരണം നാസ്തി
ത്വമേവ ശരണം മമ
തസ്മാൽ കാരുണ്യഭാവേന
രക്ഷ രക്ഷ ജനാൎദ്ദന!"

എന്നു ദീനഭാവത്തോടുകൂടി പ്രാൎത്ഥിച്ചു് നമസ്കരിക്കുമ്പോഴേയ്ക്കും ഭഗവാൻ ഭക്തന്മാരുടെ അടുത്തേയ്ക്കു പാഞ്ഞെത്തി അവരുടെ കണ്ണുനീരു തുടയ്ക്കുകയും, മൌലിയിൽ തൃക്കയ്യു വെച്ചനുഗ്രഹിക്കുകയും അവരെ സമാശ്വസിപ്പിയ്ക്കുകയും ചെയ്യുന്നു. ഏതാദൃശമായ ശ്രീ ഗുരുവായൂരപ്പൻെറ ഭക്തവാത്സല്യം ദൎശിച്ചു് ശ്രീ ആചാര്യ്യസ്വാമികഠം ഭഗവാനെ ദൎശിച്ച സമയം അവിടുത്തെ ബാലഗോപാലസ്വരൂപവും ചുററുപാടുമുള്ള ഭക്തന്മാരും, വാദ്യങ്ങളും, വാദ്യക്കാരും, വിളക്കുകാരും എന്നുവേണ്ട, സൎവ്വവും ശംഖചക്രഗദാപത്മം ധരിച്ച നാലു തൃക്കയ്യോടു

കൂടിയ ദിവ്യസ്വരൂപത്തിൽ ശോഭിക്കുന്നതായി കണ്ടു. അടുത്ത നിമിഷംതന്നെ പൂർവ്വസ്ഥിതിയിൽ ബാലഗോപാലരൂപത്തിൽ പ്രശോഭിക്കുന്നതായി ദർശിച്ചു. ത്രിമൂർത്തികളുടേയും ഈശ്വരനായ സാക്ഷാൽ സർവ്വേശ്വരനാണ് ഗുരുവായൂരപ്പൻ എന്ന അതിരഹസ്യം ഇത്രയും പരിപൂർണ്ണമായനുഭവപ്പെട്ടതോടുകൂടി ആചാര്യസ്വാമികൾ ഗുരുവായൂരപ്പനെ പ്രദക്ഷിണം വെച്ച്, നമസ്കരിച്ച് പൊട്ടിക്കരഞ്ഞുകൊണ്ടിപ്രകാരം പ്രാർത്ഥിച്ചു: "അജ്ഞതകൊണ്ടും, അഹങ്കാരംകൊണ്ടും അടിയൻ തിരുവടിയ്ക്ക് എന്തെല്ലാം അപരാധം ചെയ്തിട്ടുണ്ടോ, അതെല്ലാം ക്ഷമിക്കേണമേ! ആ അപരാധം തീരാൻ അടിയനെന്താണ് ചെയ്യേണ്ടതെന്ന് അരുളിച്ചെയ്യണേ! കൈവിടരുതേ, മഹാപ്രഭോ! ഗുരുവായൂരപ്പാ!

"നമസ്തേ നമസ്തേ ജഗന്നാഥ വിഷ്ണോ!
നമസ്തേ നമസ്തേ ഗദാചക്രപാണേ!
നമസ്തേ നമസ്തേ പ്രപന്നാർത്തിഹാരിൻ!
സമസ്താപരാധം ക്ഷമസ്വാഖിലേശ!

മുഖേ മന്ദഹാസം നഖേ ചന്ദ്രഭാസം
കരേ ചാരുചക്രം സുരേശാഭിവന്ദ്യം
ഭുജംഗേ ശയാനം ഭജേ പത്മനാഭം
ഹരേരന്യദൈവം ന മന്യേ ന മന്യേ."

ശ്രീ ആചാര്യസ്വാമികളുടെ അടിയുറച്ച ഭക്തിവിശ്വാസത്തോടുകൂടിയ ഈ പ്രാർത്ഥന കേട്ട് ശ്രീ ഗുരുവായൂരപ്പൻ സസന്തോഷം അദ്ദേഹത്തോടരുളിച്ചെയ്തു: "ശ്രീ ശങ്കര! അങ്ങയുടെ ഭക്തിവിശ്വാസമറിഞ്ഞ് ഞാൻ അതീവ

സന്തോഷിക്കുന്നു. താൻ ഒരപരാധിയാണെന്നു് ശങ്കരൻ ഒരിക്കലും ശങ്കിക്കേണ്ട. ഇതെല്ലാം എന്റെ ഇച്ഛയാണു്. ഭയങ്കരമായ കലികാലത്തെ ജനങ്ങളെ പ്രത്യേകം അനുഗ്രഹിക്കണമെന്നു മാത്രമുദ്ദേശിച്ചു് വൈകുണ്ഠം പോലുമുപേക്ഷിച്ചു് ഞാനിവിടെ ദിവ്യരൂപേണ പ്രകാശിക്കുകയാണു്. ശങ്കരൻ ഈ പരമരഹസ്യം അറിയുകയും, ലോകത്തെ അറിയിപ്പിക്കുകയും വേണം. അതുവഴി എത്രയോ ജീവകോടികൾക്കു് പരമപദം പ്രാപിക്കാൻ സംഗതിവരും. അറിവുള്ളവർ എന്തു് ആചരിക്കുന്നുവോ, പറയുന്നുവോ അതാണു് സാമാന്യജനങ്ങളും അനുകരിക്കുക. എന്റെ മഹിമയെ വെറും ഒരു സാധാരണക്കാരൻ പറഞ്ഞാൽ, അതു ലോകം വിലമതിച്ചു എന്നുവരില്ല. നിലയും വിലയുമുള്ള ശങ്കരനെപ്പോലുള്ളവൻ പറയുമ്പോൾ, ജനങ്ങൾ പ്രത്യേകിച്ചും അതിനെ സ്വാഗതം ചെയ്യുന്നതും, അനുഷ്ഠിക്കുന്നതുമാണു്. അതിനു വേണ്ടിയാണു് ശങ്കരാംശമായ അങ്ങേയ്ക്കു് എന്റെ പരിപൂർണ്ണതയെ ഞാൻ അനുഭവപ്പെടുത്തിയിരിക്കുന്നതു്. അതു മനസ്സിലാക്കി ഒരു കാലത്തും എന്റെ സാന്നിധ്യത്തിനു കോട്ടംതട്ടാത്ത മട്ടിൽ പൂജാക്രമം മുതലായതു നിശ്ചയിച്ചു നടത്തിക്കുകയും, ജനങ്ങൾക്കു ധർമ്മോപദേശം നൽകുകയും വേണം. ഈ ഏകാദശി ഉത്സവം മഹോത്സവമായി എന്നും നടക്കാനേർപ്പാടു ചെയ്യുകയും ചെയ്തു നാല്പത്തിയൊന്നു ദിവസം ശങ്കരൻ ഇവിടെ താമസിച്ചു് എന്നെ ഭജിക്കണം.'' ഇപ്രകാരം അരുളിച്ചെയ്തു് ആചാര്യസ്വാമികളെ പരിപൂർണ്ണമായി അനുഗ്രഹിച്ചു്

ബാലഗോപാലമൂർത്തിയായ ശ്രീ ഗുരുവായൂരപ്പൻ ആന പ്പുറത്തു കയറി ശീവേലി എഴുന്നള്ളത്തു തുടരുകയും ചെയ്തു. ശ്രീ ആചാര്യസ്വാമികളുടെ അവിചാരിതമായ ആഗമ നമറിഞ്ഞു് ഭക്തജനങ്ങൾ വിസ്മയിച്ചു.

ഭഗവദാജ്ഞയനുസരിച്ചു് ശ്രീ ശങ്കരാചാര്യസ്വാമി കൾ ഭജനമാരംഭിക്കുകയും, പൂജാക്രമങ്ങളും മററും നിശ്ച യിച്ചു് നടത്തിയ്ക്കുകയും ചെയ്തു. ആ നിശ്ചയമനുസരി ച്ചാണു് ഇന്നും ശ്രീ ഗുരുവായൂരപ്പന്റെ പൂജ മുതലായതു് നിർവ്വഹിച്ചുവരുന്നതു്. വൃശ്ചികമാസത്തിലെ വെളുത്ത ഏകാദശിയായ "ശ്രീ ഗുരുവായൂർ ഏകാദശി" കൊല്ലം തോറും മഹോത്സവമായി ഉദയാസ്തമനപൂജ, വിളക്കു്, എഴുന്നള്ളിപ്പു് മുതലായ ആഘോഷങ്ങളോടുകൂടി നടത്തു വാനായി സർവ്വഭാരവും ശ്രീ ചെറളയത്തു രാജാവിനെ ഏല്പിക്കുകയും ചെയ്തു. ഇന്നും ആ ചുമതല ചെറളയം രാജകുടുംബത്തിൽനിന്നു് നിർവ്വഹിച്ചുവരുന്നു. പണ്ടു് ശ്രീ ആചാര്യസ്വാമികൾക്കു് കാണിച്ചുകൊടുത്ത അതേ ദി വ്യതയോടുകൂടിത്തന്നെ ഇന്നും ആ മഹോത്സവം ഭക്ത ന്മാർക്കു ഭഗവദനുഗ്രഹം വർഷിക്കുന്ന ഒരു ദിവ്യോത്സവ മായി നടന്നുവരുന്നു.

ഒരിക്കൽ ഗുരുവായൂരേകാദശിദിവസം സംസ്കാര ശൂന്യന്മാരും വൃത്തികെട്ട വേഷത്തോടുകൂടിയവരുമായ ആൾക്കാർ ദർശനത്തിനു വരുന്നതു കണ്ടു് ശ്രീ വില്വ മംഗലസ്വാമിയാർക്കു് ഒരജ്ഞാനം തോന്നി, ഭഗവാനോ ടീവിധം ചോദിച്ചു. "ഭഗവാനേ! ഈ പുണ്യദിവസം

അവിടത്തെ സന്നിധിയിൽ ഇങ്ങനെ അയിത്തക്കാൎക്ക പ്രവേശനം അനുവദിക്കുന്നതു കഷ്ടമല്ലേ?"

"സ്വാമിയാൎക്ക് അയിത്തമായി എന്നു ശങ്കയുണ്ടെങ്കിൽ ഒന്നു എന്നെ തൊട്ടുനോക്കൂ." എന്നു ഭഗവാൻ മറുപടി നൽകി. ശ്രീ വില്വമംഗലം ഭഗവാനെ തൊട്ടുനോക്കുമ്പോഠം ശ്രീ ഗുരുവായൂരപ്പൻെറ ദിവ്യസന്നിധി മുതൽ മഞ്ജുളാലുവരെയുള്ള സൎവ്വചരാചരങ്ങളേയും ചതുർബ്ബാഹുക്കളായി, തൻെറ പാൎഷദാവസ്ഥയെ പ്രാപിച്ചവരായി ശോഭിക്കുന്നതായി കാണിച്ചുകൊടുത്തു. അന്നത്തെ ദിവസം തൻെറ തട്ടകത്തു വരുന്നവരെല്ലാം തൻെറ ദിവ്യാവസ്ഥയെ പ്രാപിക്കുമെന്നതു് സ്വാമിയാൎക്കനുഭവപ്പെടുത്തി. ശ്രീ മേല്പത്തൂർ ഭട്ടപാദൎക്ക് "അഗ്രേ പശ്യാമി"യെന്നു് സാക്ഷാത്തായിട്ടനുഭവം നൽകിയതും ശ്രീ ഗുരുവായൂരേകാദശി മഹോത്സവസുദിനത്തിലാണത്രെ. ആ പുണ്യദിവസം എത്രയെത്ര പരമഹംസന്മാരേയും പാമരന്മാരേയുമാണു് ഇന്നും കോഠംമയിർക്കൊള്ളിക്കുന്നതു്! പുണ്യമുള്ള കണ്ണുകഠംക്കു് ആ ദിവ്യദൎശനം ലഭിക്കുന്നു. അതെ, ഭഗവാൻ അനുഭവപ്പെടുത്തുന്നു! കണ്ണേ! നിനക്കു് ആ പുണ്യപൂരം കാണേണമെങ്കിൽ വേഗം പുറപ്പെട്ടുകൊള്ളുക! നട്ടപ്പാതിരസമയത്താണെങ്കിലും നീ നട്ടംതിരിയില്ല; ആ പുണ്യപുഞ്ജത്തെയൊന്നു വന്ദിച്ചുകൊള്ളുക. ആനന്ദമേളത്തിൽ ഒന്നു താളം പിടിയ്ക്കൂ. ബ്രഹ്മരുദ്രാദികഠം ഇതാ പുഷ്പവൃഷ്ടി ചെയ്യുന്നു! ഋഷിമാർ സ്തുതിക്കുന്നു! ഭക്തന്മാർ ഹരിനാമസങ്കീൎത്തനാനന്ദത്താൽ നൃത്തംവെയ്ക്കുന്നു! എൻെറ പ്രിയമനസ്സേ! നീയൊന്നു്

ആ പൊന്നുതമ്പുരാന്റെ തൃക്കാലടിമലരിൽ വീണു നമ സ്കരിക്കണേ! എന്നു പ്രാൎത്ഥിക്കുകയല്ലാതെ ആ മഹോ ത്സവത്തെ എങ്ങിനെ വൎണ്ണിയ്ക്കേണ്ടു?

സൎവ്വജ്ഞപീഠാലംകൃതനും അദ്വൈതിയുമായ സാ ക്ഷാൽ ജഗൽഗുരു ശങ്കരാചാൎയ്യർ ശ്രീ ഗുരുവായൂരപ്പന്റെ പുണ്യമതിലകത്തു് എത്തിച്ചേൎന്നു് നാല്പത്തൊന്നാം ദി വസം സജ്ജനങ്ങളാൽ നിറയപ്പെട്ട മഹൽസദസ്സിനെ അഭിമുഖീകരിച്ചു് ഇപ്രകാരം അരുളിച്ചെയ്തു.

"ഹരേൎന്നാമൈവ നാമൈവ
നാമൈവ മമ ജീവനം
കലൌ നാസ്ത്യേവ നാസ്ത്യേവ
നാസ്ത്യേവ ഗതിരന്യഥാ.

മഹത്തുക്കളേ നമസ്കാരം! പുണ്യശാലികളായ നിങ്ങളെയെല്ലാം ശ്രീ ഗുരുവായൂരപ്പൻ അനുഗ്രഹിക്കട്ടെ. സശ്രദ്ധം കേൾക്കുക! അദ്വൈതസിദ്ധാന്തിയായ എനി ക്കുപോലും ഹരിയുടെ—സ്മരണമാത്രംകൊണ്ടു് ജീവന്റെ സംസാരദുഃഖത്തെപ്പോലും ഹരിച്ചെടുക്കുന്ന ശ്രീ ഗുരുവാ യൂരപ്പന്റെ—തിരുനാമം മാത്രമാണാശ്രയം; ആ തിരു നാമം മാത്രമാണു് എനിക്കാരാദ്ധ്യം; അതെ, ആ തിരു നാമം മാത്രമാണു് എന്റെ സൎവ്വസ്വമായ ഈശ്വരൻ. അതുകൊണ്ടു് എന്റെ അനുഭവത്തെ മുൻനിൎത്തി ഒരു സംഗതി നിങ്ങളോടു പറയാം. ഈ ഭയങ്കരമായ കലി കാലത്തു നിങ്ങൾക്കു മനഃസമാധാനം കിട്ടാൻ—നിത്യാ നന്ദം ലഭിക്കുവാൻ—ഹരിനാമകീൎത്തനമല്ലാതെ മറ്റൊരു മാൎഗ്ഗവുമില്ല. സത്യം: സത്യം: സത്യം.

കലൌ കല്മഷചിത്താനാം
പാപദ്രവ്യോപജീവിനാം
വിധിക്രിയാവിഹീനാനാം
ഗതിർഗ്ഗോവിന്ദകീർത്തനം.

കലികാലത്തിലെ ജനങ്ങളുടെ മനസ്സിൽ രാഗദ്വേഷമദമാത്സര്യാദികളാകുന്ന അഴുക്കുകൾ എപ്പോഴും നിറഞ്ഞുകൊണ്ടിരിക്കും. അവ നിശ്ശേഷം നീങ്ങുമ്പോഴേ മനസ്സ് നിർമ്മലമാവുകയുള്ളു 'ആഹാരാചാരശുദ്ധ്യോഃ ശുദ്ധ്യാ മനഃശുദ്ധിഃ പ്രജായതേ' സാത്വികമായ ആഹാരംകൊണ്ടും സദാചാരാനുഷ്ഠാനങ്ങൾവഴിയും മനസ്സ് ശുദ്ധമായിത്തീരുന്നു. പക്ഷെ, അവയ്ക്ക് അവയുടേതായ കഴിവ് ഇന്നുണ്ടോ എന്നു നല്ലവണ്ണം ചിന്തിക്കുക. അധർമ്മം, അക്രമം എന്നിവയാൽ സമ്പാദിക്കുന്ന ധനംകൊണ്ടുപജീവനം കഴിച്ചും, അശുദ്ധമായ നിഷിദ്ധപദാർത്ഥങ്ങൾ ഭക്ഷിച്ചുമല്ലേ ഇന്നു ജനങ്ങൾ ജീവിക്കുന്നത്? അവനവന്നു വിധിച്ചതായ സന്ധ്യാവന്ദനാദികർമ്മങ്ങൾപോലും തീരേ കൈവെടിഞ്ഞല്ലേ, ആളുകൾ കഴിയുന്നത്? പിന്നെയെങ്ങിനെയാണു് ജീവന്മാർക്ക് മനഃശുദ്ധി ലഭിക്കുക? ഒന്നോർത്തുനോക്കുക! നാരായണനാമസങ്കീർത്തനംകൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും മനോനൈർമ്മല്യം കിട്ടുകയില്ലെന്ന വസ്തുത അപ്പോൾ മനസ്സിലാക്കാവുന്നതാണ്. മനസ്സു നിർമ്മലമായാലോ, ഭക്തൻ അപേക്ഷിക്കാതെതന്നെ സ്വയമേവ ശ്രീ ഹരിയായ ശ്രീ ഗുരുവായൂരപ്പൻ പ്രകാശിക്കുകയും ചെയ്യും.

'ശുദ്ധ മനസി ഗോവിന്ദഃ
സ്വയമേവ പ്രകാശതേ.'

എന്നാണല്ലോ പ്രമാണം. അതിനാൽ മഹാത്മാക്കളേ! നിങ്ങളുടെ മനസ്സിന്നു പരിപൂൎണ്ണപരിശുദ്ധിയും, തദ്വാരാ ശ്രീ ഗുരുവായൂരപ്പന്റെ ദിവ്യരൂപം മനസ്സിൽ സദാ കളിയാടിയും നിത്യാനന്ദം അനുഭവപ്പെട്ടുകയും ചെയ്യുവാൻ ശ്രീ ഗുരുവായൂരപ്പന്റെ സന്നിധിയിലോ അവനവന്റെ കുടുംബത്തിലോ എവിടെയായാലും നിങ്ങൾ ഭക്തിപൂൎവ്വം സദാ 'നാരായണ' നാമസങ്കീൎത്തനം ചെയ്യണം. അഥവാ എപ്പോഴും ജപിയ്ക്കുവാൻ സാദ്ധ്യമായില്ലായെന്നു വരികിലും സന്ധ്യാസമയത്ത് നിത്യം ഒരു നാഴികനേരമെങ്കിലും നാമസങ്കീൎത്തനം ചെയ്യുക—കൂട്ടം കൂട്ടമായിരുന്നു നാരായണനാമം ജപിക്കുക. തീൎച്ചയായും ഏതാപത്തിലും ശ്രീ ഗുരുവായൂരപ്പൻ നിങ്ങളെ രക്ഷിയ്ക്കും; നിങ്ങളുടെ ഹൃദയം പരിശുദ്ധമായിത്തീരുകയും ശ്രീ ഗുരുവായൂരപ്പൻ നിങ്ങളുടെ ഹൃദയത്തിൽ അവിടുത്തെ കാരുണ്യശ്രീകോവിൽ തുറക്കുകയും ചെയ്യും. ആ ആനന്ദാനുഭൂതി കൈവരാനായി മഹാപ്രഭുവായ ശ്രീ ഗുരുവായൂരപ്പന്റെ കരുണാകടാക്ഷം എല്ലാവൎക്കും ലഭിയ്ക്കുമാറാകട്ടെ!" എന്നിങ്ങനെ ധൎമ്മോപദേശം ചെയ്തു ആചാൎയ്യസ്വാമികൾ സൎവ്വജനങ്ങളേയും അനുഗ്രഹിച്ചു.

ശ്രീ ജഗൽഗുരുവിന്റെ സദുപദേശം കേട്ട് എല്ലാവരും യഥാൎത്ഥധൎമ്മബോധമുള്ളവരായിത്തീരുകയും, ഹരേ! നാരായണ! ഹരേ! നാരായണ! നാരായണ! എന്നു ഭക്തിപൂൎവ്വം ഉച്ചത്തിലുച്ചരിയ്ക്കുകയും ചെയ്തുകൊണ്ടിരി

ല്ലോ, ശ്രീ ആചാൎയ്യസ്വാമികൾ ശ്രീ ഗുരുവായൂരപ്പനെ നമസ്കരിച്ച്,

"ശ്രീകൃഷ്ണാച്യുതാനന്ത ഗോവിന്ദ വിഷ്ണോ!
മുരാരേ! ഹരേ! നാഥ! നാരായണേതി
യഥാനുസ്മരിഷ്യാമി ഭക്ത്യാ ഭവന്തം
തഥാ മേ ദയാശീല ദേവ പ്രസീദ!"

എന്നു പ്രാൎത്ഥിച്ചു്, ഭഗവദനുഗ്രഹീതനായി ലോകാനുഗ്രഹാൎത്ഥം തിരിച്ചെഴുന്നള്ളി.

തിരുനാമമഹിമയെ പരിപൂൎണ്ണമായറിഞ്ഞു ലോകത്തിന്നു സംശയമെന്യേ ഉപദേശിക്കാൻ ഏററവും അൎഹനായ വ്യക്തി ശ്രീ ആചാൎയ്യസ്വാമികൾതന്നെയാണെന്നതിന്നു യാതൊരു സംശയവുമില്ലല്ലോ.

"തൽകീൎത്തനം സ്വല്പഫലം ഹി മത്വാ
ത്യജേതി നൂനം കഥിതം മഹത്ഭിഃ
തസ്മിൻ ഫലം ശ്രാവയിതും ത്രിനേത്രഃ
ശ്രോതും ച തൽ പത്മഭവോഽധികാരീ."

'ഭക്തവത്സലനായ ഭഗവാൻെറ തിരുനാമസങ്കീൎത്തനത്തിൻെറ ഫലം നിസ്സാരമാണു്; വെറുതെ നാവുകൊണ്ടു് 'നാരായണ' എന്നു വിളിച്ചതുകൊണ്ടു് പ്രയോജനമൊന്നുമില്ല; പരമശ്രേയസ്സു കിട്ടണമെങ്കിൽ, ഫലപ്രദമായ മറേറതെങ്കിലും ഉപാസനകൾ ചെയ്യുകയാണു് നല്ലതു്; വെറുതെ നാമംജപക്കാരുടെ പ്രസംഗം കേട്ടു് ഭ്രമിക്കേണ്ട' എന്നു് 'മഹാത്മാക്ക'ളെന്നറിയപ്പെടുന്നവരും പറഞ്ഞുവെന്നുവരും. അതു് അവരുടെ തെററല്ല; കാരണം

ന്മരഹസ്യം അവക്കറിയായ്കയാണു്. അതറിയുന്നവർ അധികമുണ്ടാവില്ലെന്നു മാത്രമല്ല, പരിപൂണ്ണമായറിഞ്ഞു് വണ്ണിക്കാൻ കഴിയുന്ന ഒരേ ഒരാൾ സാക്ഷാൽ മുക്കണ്ണനായ ശ്രീ മഹാദേവൻ മാത്രമാണത്രേ! അവിടുന്നു തിരുനാമമാഹാത്മ്യം അരുളിച്ചെയ്താൽ അതേ നിലയ്ക്കു മനസ്സിലാക്കാൻ സാധിയ്ക്കുന്ന ശ്രവണാധികാരിയോ, സാക്ഷാൽ ബ്രഹ്മദേവനുമാകുന്നു എന്നാണു് ശാസ്ത്രസിദ്ധാന്തം. അതുകാരണംതന്നെയാണു് ശ്രീ ഗുരുവായൂരപ്പൻ ധർമ്മോദ്ധാരണകൃത്യം ശ്രീ മഹാദേവാംശമായ ശങ്കരാചാര്യസ്വാമികളെ ഏല്പിച്ചതും! മററു വല്ല പണ്ഡിതന്മാരേയുമാണു് ഈ കൃത്യം ഏല്പിച്ചിരുന്നതെങ്കിൽ, അതു് കുരങ്ങിന്റെ കയ്യിൽ കൊടുക്കുന്ന മാലപോലെ നിഷ്പ്രയോജനമാകുമായിരുന്നു.

ധർമ്മജ്ഞനായ ഭഗവാൻ ശ്രീ ശങ്കരൻ ധർമ്മരക്ഷാത്ഥം ഏതു കാലത്തും നാനാപ്രകാരേണ ശോഭിച്ചുകൊണ്ടു ലോകാനുഗ്രഹം ചെയ്യാറുമുണ്ടു്. ആ ജഗൽഗുരുവായ ശ്രീ ശങ്കരന്റെ—തിരുനാമാചാര്യനായ 'ശ്രീ നീലകണ്ഠന്റെ'—ദിവ്യാനുഗ്രഹശക്തി കടിലുമുതൽ കൊട്ടാരം വരെ ഇന്നും വ്യാപിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ടുതന്നെയാണു്, അനേകം ഭക്തജനങ്ങളുടെ കണ്ഠങ്ങളിൽ നിന്നും, ശ്രീ ഗുരുവായൂരപ്പന്റെ ദിവ്യസന്നിധിയിൽ അനവരതം—പ്രത്യേകിച്ചും, സന്ധ്യാസമയത്തു് തിരുനാമസങ്കീർത്തനം—നാരായണനാമഘോഷം—ഉച്ചൈസ്തരം ഉൽഘോഷിക്കപ്പെട്ടുകൊണ്ടിരിക്കുന്നതു്! ആ നാമഗംഗയിൽ സ്നാനം ചെയ്യുമ്പോഠം കലിമാലിന്യങ്ങഠം

ഹൃദയത്തിൽനിന്നും അകലുന്നു! നാമചൈതന്യമാകുന്ന ജ്ഞാനദീപം പ്രകാശിയ്ക്കുന്നു. അജ്ഞാനമാകുന്ന അന്ധകാരം നീങ്ങുന്നു! തത്സമയം സർവ്വാത്മാവായ ശ്രീ ഗുരുവായൂരപ്പനെ സ്വയം സാക്ഷാൽക്കരിക്കാൻ സാധിക്കുന്നു! തിരുനാമമഹിമ പരിപൂർണ്ണമായി അനുഭവപ്പെടുന്നു!

ഹരേ! ശ്രീ ഗുരോ! ഗുരുവായൂരപ്പാ! പ്രസീദ!

നാരായണ_നാരായണ_നാരായണ.

# V

"യുഗം നാലിലും നല്ല കലിയുഗം
സുഖമേതന്നെ മുക്തിവരുത്തുവാൻ
കൃഷ്ണ കൃഷ്ണ മുകുന്ദ ജനാർദ്ദന
കൃഷ്ണ ഗോവിന്ദ രാമയെന്നിങ്ങിനെ
തിരുനാമസങ്കീർത്തനമെന്നിയേ
മറേറതുമില്ല യത്നമറിഞ്ഞാലും
അതു ചിന്തിച്ചു മററുള്ള ലോകങ്ങൾ
പതിനാലിലുമുള്ള ജനങ്ങളും
മററു ദ്വീപുകളാറിലുമുള്ളോരും
മുക്തി തങ്ങൾക്കു സാദ്ധ്യമല്ലായ്കയാൽ
കലികാലത്തെ ഭാരതഖണ്ഡത്തെ
കലിതാദരം കൈവണങ്ങീടുന്നു.
അതിൽ വന്നൊരു പുല്ലായിട്ടെങ്കിലും
ഇതുകാലം ജനിച്ചുകൊണ്ടീടുവാൻ
ഭാഗ്യം പോരാതെപോയല്ലോ ദൈവമേ!
ഭാരതഖണ്ഡത്തിങ്കൽ പിറന്നോരു
മാനുഷർക്കും കലിക്കും നമസ്കാരം."

എന്നു ഭക്തകോകിലമായ പൂന്താനം പാടിയതു് എത്ര പരമാർത്ഥമാണു്! മനുഷ്യജന്മത്തിൻെറ അമൂല്യതയെ ഈ വരികളിൽക്കൂടി നമുക്കു പൂന്താനം സരളമായി ചിത്രീകരിച്ചു തന്നിരിക്കുന്നു. അതറിയുവാനുള്ള ഹൃദയവും കാണു

വാനുള്ള കണ്ണുമുള്ളവർ പരമഭാഗ്യവാന്മാരാകുന്നു. പക്ഷേ അതറിയുക അത്ര എളുപ്പമല്ല. ഏഴരക്കോടി ജന്മം കഴിഞ്ഞു പുണ്യവും പാപവും സമമായി വരുമ്പോഴാണ് ജീവനു മനുഷ്യജന്മം ലഭിയ്ക്കുന്നത്. നരജന്മം കിട്ടിയാലും ഭക്തവത്സലനായ ശ്രീ ഗുരുവായൂരപ്പനെ ആശ്രയിച്ചു ജീവിയ്ക്കണമെന്നു തോന്നുകയും, ദിവ്യസന്നിധിയിൽ വന്ന് അവിടുത്തെ പൊന്നുതിരുമേനി ദർശിയ്ക്കുവാൻ സാധിക്കുകയും ചെയ്യുന്നവർ ദുർല്ലഭമായിരിയ്ക്കും. ശ്രീ ഗുരുവായൂരപ്പനെ ദർശിക്കുവാൻ ഭാഗ്യം കിട്ടുന്നവരിൽത്തന്നെ, എന്തെങ്കിലും വഴിവാടു കഴിച്ചും, പ്രാർത്ഥനകൾ ചെയ്തും, ഭജനം നടത്തിപ്പോവുകയെന്നല്ലാതെ സദാ തിരുനാമസങ്കീർത്തനം ചെയ്തും, ഭഗവല്ലീലകൾ പാടിയും ഭഗവാന്റെ കണ്ണിലുണ്ണികളായി ശോഭിയ്ക്കുന്ന സജ്ജനങ്ങളെ സജ്ജനങ്ങളായിക്കാണാനും ഭക്തിമാർഗ്ഗത്തിൽ താല്പര്യമുള്ളവരായിത്തീരാനും സാധിയ്ക്കുന്നവർ അതിദുർല്ലഭമാകുന്നു. ഇതു പരിശോധിച്ചുനോക്കിയാൽ കാണാവുന്നതാണ്. അനേകായിരം ജനങ്ങൾ ശ്രീ ഗുരുവായൂരപ്പനെ ദർശിയ്ക്കുവാൻ വരുന്നുണ്ടെങ്കിലും, ഭക്തന്മാർ പാടുന്ന ഭാഗവതാദിസച്ചരിത്രങ്ങൾ കേൾക്കുവാനും, അതിലും വിശേഷിച്ചു, സന്ധ്യാസമയത്ത് അനവരതം നടന്നുകൊണ്ടിരിയ്ക്കുന്ന നാമസങ്കീർത്തനരംഗത്തിൽ വന്നു ഭക്തന്മാരോടുകൂടി നാരായണനാമം ജപിക്കുവാനും സംഗതി വരുന്നവരാകട്ടെ വളരെ ചുരുക്കം പേരേ ഉണ്ടാവുകയുള്ളു. ശ്രീ ഗുരുവായൂരപ്പന്റെ പ്രത്യേകകാരുണ്യമുള്ളവർക്കല്ലാതെ അതു സാദ്ധ്യമാവുന്നതല്ല. അത്രയും പുണ്യമേറിയ ഭഗവൽക്കഥകൾ ശ്രവിച്ചും ഹരി

നാമസങ്കീർത്തനം ചെയ്യും എപ്പോഴാണോ ജനങ്ങൾ ജീവിക്കുവാനൊരുങ്ങുന്നതു്, അപ്പോൾ മാത്രമേ പരമശ്രേയസ്സ് അനുഭവപ്പെടുകയുള്ളു. ഈ അതിരഹസ്യമായ തത്വം പരമഹംസന്മാരായ സാക്ഷാൽ ശ്രീ നവയോഗികൾ ശ്രീമദ്ഭാഗവതത്തിൽ ഏകാദശസ്കന്ധത്തിൽ രണ്ടാമത്തെ അദ്ധ്യായത്തിൽ താഴെ ചേർക്കുന്ന ശ്ലോകരൂപേണ നമുക്കു കാണിച്ചുതരുന്നു.

"മന്യേƒകുതശ്ചിൽ ഭയമച്യുതസ്യ
പാദാംബുജോപാസനമത്ര നിത്യം
ഉദ്വിഗ്നബുദ്ധേരസദാത്മഭാവാൽ
വിശ്വാത്മനാ യത്ര നിവർത്തതേ ഭീഃ."

നശ്വരങ്ങളായ ശരീരം, ഭാര്യ, ഭർത്താവു്, പുത്രമിത്രാദികൾ, ധനാദികൾ എന്നുവേണ്ട, ആത്മസ്വരൂപിയായ ഭഗവാങ്കലല്ലാതെ മറെറന്തൊന്നിൽ സ്നേഹത്തെ വെച്ചാലും അവയെല്ലാംതന്നെ ദുഃഖത്തിന്നു കാരണമാവുന്നു. അവയെല്ലാം ഇന്നല്ലെങ്കിൽ നാളെ നശിക്കുന്നതും ജീവനെ വിട്ടുപിരിയുന്നതും ആണു്. തന്മൂലം തനിയ്ക്കോ, പുത്രമിത്രാദികൾക്കോ രോഗമോ, ദാരിദ്ര്യമോ മററാപത്തുകളോ വരുമോയെന്നോർത്തു് ഏതു സമയത്തും ദുഃഖിക്കുവാനേ ഇടയുണ്ടാവുകയുള്ളു. അങ്ങിനെ നശിക്കുന്ന വസ്തുക്കളിൽ മനസ്സുവെയ്ക്കുകകാരണം ഏതു സമയവും ഭയപ്പെട്ടുകൊണ്ടിരിക്കുന്നവനു്, ഒരുവിധേനയും ഭയം വരാത്തതായ പരമപദം എന്നതു് നാശരഹിതനായ ശ്രീഗുരുവായൂരപ്പൻെറ—യാതൊരു ഭഗവാനെ ആശ്രയിച്ച ഭക്തനപോലും ഒരു കാലത്തും നാശമില്ലയോ, ആ തന്തിരുവ

ടിയുടെ പാദാംബുജോപാസനമാകുന്നു; അതെ, ഭക്തി യോടുകൂടി നാമസങ്കീർത്തനവും, കഥാശ്രവണവും ചെയ്തു് ഭഗവാൻെറ ചെന്തളിർത്തൃപ്പാദമൂലങ്ങളെ ഭജിക്കുകയെ ന്നതു മാത്രമാകുന്നു. എത്ര മനോദുഃഖങ്ങളനുഭവിക്കുന്നവ നായാലും ഭക്തന്മാർ പാടുന്ന ഭഗവല്ലീലകളേയും തിരു നാമങ്ങളേയും തന്മഹിമകളേയും കേൾക്കുന്നപക്ഷം മന സ്സമാധാനം അനുഭവപ്പെടുന്നു. ശ്രവണകീർത്തനാദികളാ ലവൻെറ മനസ്സ് നിർമ്മലമായിത്തീരുന്നു. യഥാർത്ഥമായ വസ്തു ഭഗവാൻ മാത്രമാണെന്നും, ആ ഭഗവാൻതന്നെ യാണു് സർവ്വനാമരൂപത്തിലും ശോഭിക്കുന്നതു് എന്നും ബോധം വരുമ്പോൾ, ആത്മസ്വരൂപിയായ ഭഗവാന ല്ലാതെ മറ്റൊന്നുമില്ലാത്തതിനാൽ ഒന്നിൽനിന്നും ഭയം വരാനും അവകാശമില്ലല്ലോ. ഹരിനാമം കീർത്തനം ചെയ്യുന്തോറും ഭക്തൻെറ മനസ്സിൽ ആനന്ദാനുഭൂതി ആ വിർഭവിക്കുന്നു. തദവസരത്തിൽ ക്ലേശമെന്ന ഒന്നുതന്നെ ഭക്തൻ അറിയാതെയാവും. ഒരിക്കൽ നാമം ജപിക്കു മ്പോൾ വിഷയികൾക്കു് ഇതനുഭവപ്പെട്ടു എന്നു വരില്ല. പനിക്കാരനു് പഞ്ചസാരയോ പാലോ കഴിച്ചാലും അതും കയ്പുള്ളതായിട്ടാണു് തോന്നുക. അതുപോലെ വിഷയ വാസനയാകുന്ന പനിയുള്ളവനു് ഭഗവന്നാമം ആനന്ദക രമായിത്തോന്നുന്നതല്ല. എന്നാൽ തിരുനാമമാകുന്ന അ മൃതു് നിരന്തരം പാനംചെയ്യുന്നതായാൽ വിഷയവാസന യാകുന്ന പനി മാറുകയും ആ തിരുനാമംതന്നെ നിത്യാ നന്ദവസ്തുവായനുഭവപ്പെടുകയും ചെയ്യുന്നതാണു്. അതെ ങ്ങിനെയെന്നതു് അനുഭവസിദ്ധന്മാരായ ഋഷീശ്വരന്മാർ നമ്മളോടുപദേശിക്കുന്നു.

"മധുരമധുരമേതന്മംഗളം മംഗളാനാം
നിഖിലനിഗമവല്ലീസൽഫലം ചിൽസ്വരൂപം
സകൃദപി പരിഗീതം ശ്രദ്ധയാ ഹേലയാ വാ
ഭൃഗുവര! നരമാത്രം താരയേൽ കൃഷ്ണനാമ."

സംസ്കാരശൂന്യനായ ഒരുവനായാലും ശ്രീ ഗുരുവായൂരപ്പന്റെ തിരുനാമം ശ്രദ്ധാഭക്തിയോടുകൂടിയോ, അഥവാ അപമാനപൂർവ്വകമായോ ഒരിക്കലെങ്കിലും കീർത്തിച്ചുപോയാൽ അപാരസംസാരസാഗരത്തിൽനിന്നും അവനെ കരകയററുമെന്നിരിക്കേ, നിത്യം ഭക്തിയോടുകൂടി കീർത്തനം ചെയ്താലുണ്ടാവുന്ന ഫലത്തെക്കുറിച്ചു് എങ്ങിനെയാണു് വർണ്ണിക്കാൻ കഴിയുക? അല്ലയോ മഹഷിവര്യ! കേൾക്കുക, ആ തിരുനാമത്തിന്റെ പ്രഭാവം:—നിർഗ്ഗുണമായ ഭഗവന്നാമം ആരാണോ കീർത്തിക്കുന്നതു് അവന്റെ മനോമുകുരത്തിലെ രാജസതാമസജന്യങ്ങളായ കാമക്രോധാധികളാകുന്ന മാലിന്യങ്ങൾ നിശ്ശേഷം അകലുന്നു. തത്സമയം, ഹരിനാമം എല്ലാ മധുരവസ്തുക്കളിലുംവെച്ചു മധുരവസ്തുവായും, അവനവന്നും മററുള്ളവക്കും ഒരുപോലെ നന്മയെ പ്രദാനം ചെയ്യുന്ന വസ്തുക്കളിൽവെച്ചു് ഏററവും നല്ല വസ്തുവായും, എല്ലാ വേദമാകുന്ന വള്ളിയുടേയും മേത്തരം പഴമായും, സച്ചിദാനന്ദസ്വരൂപമായും അനുഭവപ്പെടുന്നതാണു്. ഇപ്രകാരം തിരുനാമസ്വരൂപിയും നിത്യാനന്ദമൂർത്തിയുമായ ഭഗവാങ്കൽ മനസ്സു രമിച്ചുകൊണ്ടിരിക്കേ, ഒരു വിധമായ ഭയത്തിന്നും ഭക്തനു് അവകാശമില്ലല്ലോ. അതിനും പുറമേ സദാ ഹരിനാമസങ്കീർത്തനം ചെയ്തു സർവ്വാത്മനാ ആശ്ര

യിക്കുന്ന ഭക്തനെ ഭക്തവത്സലനായ ഭഗവാൻ എപ്പോഴും വിട്ടു പിരിയാതെ കാത്തുരക്ഷിക്കുകയും ചെയ്യുന്നതാണു്.

"നാരായണാക്ഷരം പുണ്യം
ജിഹ്വാഗ്രേ യസ്യ വർത്തതേ
നാരായണസ്തമന്വേതി
വത്സം ഗൌരിവ വത്സലാ."

യഥേഷ്ടം ചാടിയോടിക്കളിയ്ക്കുന്ന പശുക്കുട്ടി ഏതെങ്കിലും പൊട്ടക്കിണററിലോ മററോ ചാടിക്കഷ്ടത്തിലായാലോ എന്നു കരുതി, വാത്സല്യാതിരേകത്താൽ അതിനെ വിട്ടു പിരിയാതെ പാഞ്ഞു നടക്കുന്ന തള്ളപ്പശുവിനെപ്പോലെ, യാതൊരാളുടെ നാവിൻെറ തലപ്പത്താണോ പുണ്യമായ നാരായണാക്ഷരം കളിയാടിക്കൊണ്ടിരിക്കുന്നതു് ആ ഭക്തനായ ജീവപ്പശുവിനെ—അവനെത്ര തന്നെ ദുരാചാരനായി തെണ്ടി നടക്കുന്നവനായാൽപ്പോലും—കാത്തുരക്ഷിപ്പാനായി ആദിനാരായണനായ ശ്രീ ഗുരുവായൂരപ്പൻ സദാ അനുഗമിയ്ക്കുന്നു. സൃഷ്ടികർത്തൃത്വം ബ്രഹ്മാവിനേയും, സംഹാരഭാരം ശ്രീ മഹാദേവനേയും ഏല്പിയ്ക്കുന്നുവെന്നിരുന്നാലും, അനന്യശരണനായി നാരായണനാമസങ്കീർത്തനം ചെയ്യുന്ന ഭക്തനെ രക്ഷിക്കുവാനുള്ള ചുമതല മററാരും നിർവ്വഹിച്ചാൽ പോരാ, താൻ തന്നെ ചെയ്യണമെന്നുള്ള അപാരകാരുണ്യത്താൽ ഭഗവാൻ ഏറെറടുക്കുന്നു; വേണ്ട സമയത്തു ഭക്തന്നതു് അനുഭവപ്പെടുത്തുകയും ചെയ്യുന്നു.

ഭക്തശിരോമണിയായ പൂന്താനം കരിയ്ക്കൽ ശ്രീ ഗുരുവായൂരപ്പനെ ദർശിയ്ക്കാനായി ഇല്ലത്തുനിന്നു പുറപ്പെട്ടു്

അടുത്തുള്ള തൻെറ പരദേവതയും പരാശക്തിയുമായ ശ്രീ തിരുമാന്ധാംകുന്നിലമ്മയെ ദശിച്ച കാൽനടയായി വരികയായിരുന്നു. കുററനാട്ട് (അന്ന് ആ സ്ഥലം കാട്ടുപ്രദേശമായിരുന്നു) എത്തിയപ്പോറം സമയം അദ്ധരാത്രിയോടടുത്തിരുന്നു. എന്നാലും രാത്രിയുടെ കരാളതയോ, കൂരിരുട്ടോ ആ ഭക്തശിരോമണിയെ ബാധിച്ചിരുന്നില്ല. അദ്ദേഹത്തിൻെറ ഹൃദയത്തിൽ ശ്രീ ഉണ്ണിക്കൃഷ്ണനും നാവിൽ നാരായണനാമവുമാണ് കളിയാടിയിരുന്നത്! മാത്രമല്ല, ശ്രീ ഭൂലോകവൈകുണ്ഠമൂത്തിയായ ശ്രീ ഗുരുവായൂരപ്പനെ ദശിക്കാൻ സംഗതി വരുമ്പോറം തനിക്കനുഭവപ്പെടാറുള്ള അത്യാനന്ദമോത്ത് ഹരിനാമസങ്കീത്തനം ചെയ്തുകൊണ്ടു പൂന്താനം സഞ്ചരിക്കുകയായിരുന്നു. ആ നാമസങ്കീത്തനം കേട്ടു കാട്ടിൽ പതിയിരുന്നിരുന്ന തട്ടിപ്പറിക്കാരും ക്രൂരന്മാരുമായ നാലഞ്ചു പേർ കത്തിയും കുന്തവും മററും കയ്യിൽ പിടിച്ചുകൊണ്ടു പൂന്താനത്തിൻെറ മുമ്പിൽ പാഞ്ഞെത്തി, അദ്ദേഹത്തെ തടഞ്ഞു നിറുത്തുകയും, കയ്യിലുണ്ടായിരുന്ന പണസ്സഞ്ചിയും മററും തട്ടിപ്പറിക്കുകയും, ഒടുവിൽ "ഈ നമ്പൂരിയച്ചൻെറ കഥ കഴിക്കാം." എന്നു പറഞ്ഞു കത്തിയെടുത്തു കുത്താനൊരുങ്ങുകയും ചെയ്തു.

"യാ ത്വരാ ദ്രൌപദീത്രാണേ
യാ ത്വരാ ഗജരക്ഷണേ
മയ്യാത്തേ കരുണാമൂത്തേ
സാ ത്വരാ ക്വ ഗതാ ഹരേ!"

ദുഷ്ടനായ ദുശ്ശാസനൻ പാഞ്ചാലിയുടെ പൂഞ്ചേലയ ഴിയ്ക്കാനൊരുങ്ങിയപ്പോഠം അനന്യശരണയായി അവിടു ത്തെ വിളിച്ച ദ്രൌപദിയെ രക്ഷിയ്ക്കുവാൻ ഭഗവാനേ! നിന്തിരുവടിയ്ക്കെന്തൊരു ബദ്ധപ്പാടാണുണ്ടായതു്? അ തുപോലെ സംസാരമാകുന്ന സരസ്സിൽ പ്രാരബ്ധമാകുന്ന മുതലയുടെ കടിയേററു ഗജേന്ദ്രൻ അതിദീനനായി നി ന്തിരുവടിയെ വിളിച്ചപ്പോഠം—അടിയൻെറ മനസ്സാകു ന്ന താമരപ്പൂവിനെ സങ്കല്പമാകുന്ന തുമ്പിക്കയ്യുകൊണ്ടു് ഇതാ, അവിടുത്തെ തൃപ്പാദത്തിൽ ചാത്തുന്നു എന്ന ഭാവ ത്തിൽ, "നാരായണാഖിലഗുരോ ഭഗവന്നമസ്തേ!" എ ന്നു മനസാ വിളിച്ചപ്പോഠം—ഗരുഡൻെറ വേഗത പോ രായെന്നു കരുതി ഗരുഡനെ കൈവെടിഞ്ഞു് അതിവേ ഗത്തിൽച്ചാടിയിറങ്ങി ഗജേന്ദ്രനെ രക്ഷിയ്ക്കുവാനും എ ന്തൊരു ബദ്ധപ്പാടാണു് അവിടുത്തേയ്ക്കുണ്ടായതു്? ആ ബദ്ധപ്പാടെല്ലാമെവിടെപ്പോയി? ശ്രീഗുരുവായൂരപ്പാ! അ ടിയൻ പ്രാണസങ്കടത്തിൽപ്പെട്ടു് ഇതാ നശിയ്ക്കാറായേ! രക്ഷിക്കണേ, രക്ഷിക്കണേ! ഹരേ! എന്നു പൂന്താനം ദീ നസ്വരത്തിൽ ശ്രീഗുരുവായൂരപ്പനെ വിളിച്ചു.

ആത്തത്രാണപരായണനായ ശ്രീ ഗുരുവായൂരപ്പ ൻെറ മഹാകാരുണ്യമെന്നുതന്നെ പറയട്ടെ, രാജവേഷ ത്തിൽ കരാഠം തൽക്ഷണം കുതിരപ്പുറത്തു് അവിടെ എ ത്തുന്നു. ഉറയിൽനിന്നു വാളെടുത്തു കള്ളന്മാരുടെ കഴു ത്തറുക്കുന്നു; പൂന്താനത്തിനെ രക്ഷിക്കുന്നു! അദ്ദേഹം വി സ്മയസ്തബ്ധനാകുന്നു! "ഈ അത്യാപത്തിൽനിന്നു് അടി

യനെ രക്ഷിച്ച അവിടുന്നാരാണു്?" എന്നു പൂന്താനം ആ ദിവ്യനോടു ചോദിച്ചു.

"എന്റെ പേരൊന്നും പറയേണ്ടാവശ്യമില്ല; അനാഥരായി കഷ്ടപ്പെടുന്ന ഭക്തന്മാരെ കാത്തുരക്ഷിക്കുകയാണു് എന്റെ ജോലി. അതു നിർവ്വഹിച്ചുവെന്നേയുള്ളു." എന്നു് അയാൾ മറുപടി പറഞ്ഞു.

അവിടുന്നാരാണെന്നു പറയാതെ ഒഴിഞ്ഞുമാറുന്നതു മഹാകഷ്ടമാണു്. യഥാർത്ഥം അടിയനോടു പറയണേ! എന്നഭ്യർത്ഥിച്ചു പൂന്താനം കരയാൻ തുടങ്ങി. ശ്രീ പൂന്താനത്തിന്റെ കരച്ചിൽ കണ്ടപ്പോൾ വന്നാളുടെ ഭാവം മാറി. ഉടനെ ഇങ്ങിനെ പറഞ്ഞു: "എന്റെ പേരു മങ്ങാട്ടച്ചൻ എന്നാണു്; ഞാൻ സാമൂതിരിപ്പാട്ടിലെ ഒരു സ്വന്തം ആളും പ്രധാനമന്ത്രിയുമാണു്."

"അവിടുത്തെ ഈ ഭക്തരക്ഷണം ഏററവുമുചിതമായി. ഒരു പ്രതിഫലവും അവിടുന്നിച്ഛിക്കുന്നില്ലായിരിക്കാം, എങ്കിലും അടിയന്റെ ഈ എളിയ സമ്മാനം സ്വീകരിക്കണേ!" എന്നപേക്ഷിച്ചു പൂന്താനം തന്റെ പവിത്രമോതിരം മങ്ങാട്ടച്ചനു സമ്മാനിച്ചു. അദ്ദേഹമാകട്ടെ, ആ മോതിരം സസന്തോഷം സ്വീകരിച്ചു പൂന്താനത്തിനെ സമാശ്വസിപ്പിച്ചു, വന്നവഴിയേ പോവുകയുംചെയ്തു. പൂന്താനം ശ്രീഗുരുവായൂരപ്പനെ ദർശിക്കുവാനായി യാത്ര തുടൎന്നു.

ഭക്തശിരോമണിയായ പൂന്താനം, തന്റെ പ്രാണനെ രക്ഷിച്ച മങ്ങാട്ടച്ചന്റെ അത്ഭുതകൃത്യത്തേയും തന്റെ സർവ്വസ്വമായ ശ്രീ ഗുരുവായൂരപ്പന്റെ മഹാകാരു

ണ്യത്തേയും അനുസ്മരിച്ചുകൊണ്ടു ഗുരുവായൂരിൽ എത്തി ച്ചേൻ്റ. സമയം ബ്രാഹ്മമുഹൂത്തമായിരിക്കുന്നു. പൂന്താനം വേഗം പുണ്യതീത്ഥത്തിൽ കുളിച്ചു, പ്രത്യക്ഷവൈകുണ്ഠ വും കൈലാസവും വൃന്ദാവനവും എല്ലാമായി ശോഭി ക്കുന്ന ശ്രീ ഗുരുവായൂരപ്പന്റെ ദിവ്യമതിലകത്തേയ്ക്കു പ്ര വേശിച്ചു. ശംഖനാദവും, ശ്രീ ഗുരുവായൂരപ്പനെ പള്ളി യുണത്തുന്ന സേവകൊട്ടും കേഠംക്കുന്നു! വൃന്ദാവനത്തിലെ പരമധന്യകളായ ഗോപസ്ത്രീകളുടെ കണ്ഠങ്ങളിൽനിന്നും മുഴങ്ങിക്കൊണ്ടിരുന്ന യാതൊരു ഹരിനാമകീത്തനമാ ണോ അഖിലലോകത്തേയും ശുദ്ധീകരിക്കുമാറു് ഉൽ ഘോഷിക്കപ്പെട്ടുകൊണ്ടിരുന്നതു് അതുപോലെ, അനേക ഭക്തജനകണ്ഠങ്ങളിൽനിന്നും ഹരേ! നാരായണ! ഹരേ! നാരായണ എന്ന നാമഘോഷം ഉലകിനെ ശുദ്ധീകരി ക്കുമാറിതാ മാറ്റൊലിക്കൊള്ളുന്നു! സവ്വദേവീദേവന്മാരും, മുക്തന്മാരും, ഭക്തന്മാരും, മഹഷിമാരും, ബ്രഹ്മശങ്കരന്മാ രുമെല്ലാം വൈകുണ്ഠമൂത്തിയായ ശ്രീ ഗുരുവായൂരപ്പന്റെ നിമ്മാല്യദശനത്തിന്നു കാത്തുനിൽക്കുന്നു; ആ തിരുമു മ്പിൽ പൂന്താനം ഭക്തിപുരസ്സരം തൊഴുകയ്യോടുകൂടി ഭഗ വദ്ദശനത്തിന്നു കാത്തുനിന്നു! മേശാന്തി ശ്രീ ഗുരുവായൂര പ്പന്റെ ശ്രീകോവിൽ തുറക്കുന്നു; അതോടുകൂടി ഭക്തജന ങ്ങളുടെ ഹൃദയശ്രീകോവിലും തുറന്നു! കൂട്ടമണിയടിക്കുന്നു! ഹരേ നാരായണ! ഹരേ, ഗോവിന്ദ! ഹരേ, നാരായണ! ഹരേ, ഭക്തവത്സല! ശ്രീ ഗുരുവായൂരപ്പാ! എന്നു സവ്വരും ഭക്തിപൂവ്വം കീത്തിക്കുന്നു. ഭക്തന്മാരുടെ സവ്വേന്ദ്രിയ വൃത്തികളും കണ്ണനുണ്ണിയായ ശ്രീ ഗുരുവായൂരപ്പന്റെ നേ

രേ കുതിക്കുന്നു! പീലിചാർത്തിയ തിരുമുടിയോടും, സം സാരത്തെ ഗോപിതൊടുവിക്കുന്ന ഗോപിക്കുറിയോടും, കരുണാകടാക്ഷം വർഷിക്കുന്ന തൃക്കണ്ണുകളോടും, തിരുനാസികയോടും, പാൽപ്പുഞ്ചിരി തൂകുന്ന തൃച്ചുണ്ടുകളോടും കൂടിയ തിരുമുഖകമലത്തോടും, കൌസ്തുഭാലംകൃതമായ തൃക്കണ്ഠപ്രദേശത്തോടും, പുലിനഖമോതിരം ചാർത്തിയ തിരുമാറിടത്തോടും, ഗോപികമാരുടെ നേക്ക വെണ്ണയുരുട്ടി നീട്ടുന്ന കുഞ്ഞിത്തൃക്കൈകളോടും, തിരുവുദരത്തോടും, പൊന്നിൻകിങ്ങിണി ചാർത്തി, പട്ടുകോണകമുടുത്ത തൃക്കടിപ്രദേശത്തോടും, തിരുജംഘകളോടും, തിരുജാനുക്കളോടും, ഭക്തന്മാരുടെ മുട്ടുകറവുന്ന തിരുമുട്ടുകളോടും, പൊഞ്ചിലമ്പണിഞ്ഞ കുഞ്ഞിത്തൃക്കാലടികളോടുംകൂടി മിന്നിത്തിളങ്ങുന്ന ശ്രീ ഗുരുവായൂരപ്പൻെറ പൊന്നുതിരുമേനി ഭക്തജനങ്ങളോടൊപ്പം പൂന്താനം കൺകുളുക്കെ കാണുന്നു! "അത്യാപത്തിൽപ്പെട്ട അടിയനെ രക്ഷിക്കുവാൻ മങ്ങാട്ടച്ചനെ അയച്ച ആത്മത്രാണപരായണനായ ശ്രീ ഗുരുവായൂരപ്പാ! നിന്തിരുവടിയുടെ അപാരകരുണയുകൂടിയ നിതാ തൃപ്പാദത്തിൽ വീഴുന്നു, അനുഗ്രഹിക്കണേ!" എന്നു പ്രാർത്ഥിച്ച് ആ ഭക്തശിരോമണി ഗുരുവായൂരപ്പനെ നമസ്കരിച്ചു. മേശാന്തി ഗുരുവായൂരപ്പൻെറ തൃക്കയ്യിൽനിന്നു പ്രസാദമെടുത്തു സോപാനത്തിലേയ്ക്കു വന്നു പൂന്താനത്തിനു കൊടുത്തു. ആ പ്രസാദത്തിൽ താൻ തലേ ദിവസം മങ്ങാട്ടച്ചനു സമ്മാനിച്ചതായ മോതിരം കണ്ടു പൂന്താനം അമ്പരക്കുന്നു! ആശ്ചര്യപ്പെടുന്നു! തത്സമയം മേശാന്തി അദ്ദേഹത്തോടിപ്രകാരം പറഞ്ഞു:—

"അല്ലയോ, പൂന്താനം! ഇന്നലെ ഈ പവിത്രമോതിരം ശ്രീ ഗുരുവായൂരപ്പന്റെ തൃക്കയ്യിൽ ഞാൻ ചാർത്തുകയോ, കാണുകയോ ചെയ്തിട്ടില്ല. രാത്രി ഞാനുറങ്ങുമ്പോൾ, അവിടുന്നു സ്വപ്നത്തിൽ എന്റെ അടുത്തുവന്നു സകരുണം അരുളിച്ചെയ്തു: "നാമസങ്കീർത്തനം ചെയ്യുന്ന ഭക്തൻ ഏതാപത്തിൽപ്പെട്ട് എന്നെ വിളിച്ചാലും ഉടനെ ഏതു രൂപത്തിലും ചെന്നു രക്ഷിക്കുകയെന്നത് എന്റെ വ്രതമാണ്. അതനുസരിച്ച് എന്റെ കണ്ണിലുണ്ണിയായ പൂന്താനത്തിനെ മങ്ങാട്ടച്ചന്റെ വേഷത്തിൽ ചെന്നു കള്ളന്മാരിൽനിന്നു ഇന്നലെ രാത്രി ഞാൻ രക്ഷിക്കുകയുണ്ടായി. ആ സമയത്തു പൂന്താനം ഭക്തിയുക്തനായി എനിക്കു സമർപ്പിച്ച പവിത്രമോതിരം നാളെ രാവിലെ നട തുറക്കുമ്പോൾ എന്റെ കയ്യിൽ കാണുന്നതാണ്. അതു നിർമ്മാല്യദർശനത്തിനു വരുന്ന പൂന്താനത്തിനു കൊടുക്കുകയും, ഈ സംഗതി മറക്കാതെ അദ്ദേഹത്തോടു പറയുകയും വേണം. നാരായണനാമസങ്കീർത്തനം സദാ ചെയ്യുന്ന ഭക്തനെ എപ്പോഴും ഞാൻ കാത്തുരക്ഷിക്കുമെന്നുള്ള എന്റെ ഭക്തവാത്സല്യം ഇതുവഴി എല്ലാവരും മനസ്സിലാക്കട്ടെ!"

മേശാന്തിയുടെ തിരുമുഖത്തിൽക്കൂടിയൊഴുകിയ കരുണാമസൃണമായ ഭഗവാന്റെ തിരുമൊഴികളെ കേട്ടു ഭക്തോത്തമനായ പൂന്താനം ശ്രീ ഗുരുവായൂരപ്പനെ നമസ്കരിച്ചു സഗൽഗദം പ്രാർത്ഥിച്ചു:—

"ശ്രീ ഗുരുവായൂരപ്പാ! യോഗീശ്വരന്മാരുടെ ഹൃദയത്തിൽപ്പോലും ധ്യേയമാത്രനായി ശോഭിക്കുന്ന നിന്തിരു

വടി മഞ്ഞാട്ടച്ഛൻെറ രൂപത്തിൽ എഴുന്നള്ളി ഈ സാധുവായ അടിയനെ രക്ഷിച്ച മഹാകരുണയ്ക്കു് അടിയൻ എങ്ങിനെയാണു് കൃതജ്ഞത രേഖപ്പെടുത്തേണ്ടതു്. അവിടുന്നു് അടിയൻെറ പേരിൽച്ചെയ്ത ഈ മഹാകാരുണ്യത്തെ ഒരിക്കലും മറക്കാതെ എന്നും അവിടുത്തെ ദിവ്യനാമങ്ങൾ സാനന്ദം കീർത്തിയ്ക്കാനനുഗ്രഹിക്കണേ, നാരായണ! നാരായണ!'' പൂന്താനത്തിൻെറ ഈ അപേക്ഷയെ ശ്രീ ഗുരുവായൂരപ്പൻ സ്വീകരിക്കുകയും തൻെറ പ്രിയഭക്തനായ അദ്ദേഹത്തെ അനുഗ്രഹിക്കുകയും ചെയ്തു.

ലോകബാഹ്യനായി, അത്യാനന്ദത്തോടെ തിരുനാമസങ്കീർത്തനം ചെയ്യാനും, ശ്രീ ഗുരുവായൂരപ്പൻെറ പൂർണ്ണസംരക്ഷണം ലഭിക്കുവാനും ശ്രീ പൂന്താനത്തിനെപ്പോലെ സാദ്ധ്യമായിത്തീരുന്ന ഒരവസ്ഥതന്നെയാണു്, ജീവൻറ പരമശ്രേയസ്സു—പൂർണ്ണരക്ഷ—എന്നു സംശയമില്ല. ശ്രീ നവയോഗികൾ അരുളിച്ചെയ്തിട്ടുള്ളതും അതുതന്നെയാണല്ലോ. അതു മനസ്സിലാക്കി ആരാണോ പുണ്യമായ നാരായണനാമസങ്കീർത്തനം സദാ ചെയ്യുന്നതു്, അവർ പ്രത്യേകം ശ്രീ ഗുരുവായൂരപ്പൻെറ കരുണയാൽ പരമധന്യന്മാരായിത്തീരുന്നതാണു്. ആ പരമഭാഗ്യം സുകൃതജീവന്മാർക്കുമാത്രം കൈവരുന്നു. കലികാലത്തു ഭാരതഭൂമിയിൽ ഒരു ജന്മം ലഭിക്കുവാനും ശ്രീ ഗുരുവായൂരപ്പനെ സർവ്വാത്മനാ ആശ്രയിച്ചു നിരന്തരം നാമസങ്കീർത്തനം ചെയ്യുവാനും ഇതരയുഗങ്ങളിലെ മുക്തന്മാരും ദേവന്മാരും കൂടി പ്രാർത്ഥിക്കുന്നു. ഇത്രയും വിലയേറിയ മനുഷ്യജന്മം കൈവന്നിട്ടും അതിൻെറ മഹിമയറിയാതെ ജനങ്ങൾ

ക്ഷണഭംഗുരങ്ങളായ ശരീരാദികളിലും മററും ആസക്തി വെച്ചു, കമ്മബദ്ധന്മാരായി പല വിധത്തിലും കഷ്ടപ്പെട്ടുന്നു. അനായാസേന എവക്കും നിത്യാനന്ദം കൈവരുത്തുന്ന ഹരിനാമങ്ങറം കീത്തിച്ചു് ആനന്ദജീവിതം നയിയ്ക്കാനൊരുങ്ങാതെ ജീവന്മാർ മത്ത്യജന്മം വൃഥാ പാഴാക്കിക്കളയുന്നു. ഹാ, കഷ്ടം, ശ്രീ ഗുരുവായൂരപ്പാ! നിന്തിരുവടിയുടെ പുണ്യനാമങ്ങറം കീത്തിച്ചാലുണ്ടാവുന്ന പരമാനന്ദം എല്ലാവക്കും അനുഭവപ്പെടുത്തികൊടുക്കണേ!

നാരായണ_നാരായണ_നാരായണ.

# VI

"ഹേ ശ്രീകൃഷ്ണേതി വചനം
വദന്തം നന്ദനന്ദനഃ
സ്വീകരോതി മമൈവായം
തതോ ഹരിരിതി സ്മൃതഃ"

ഗുരുവായൂരപ്പാ! സമ്പത്തു തരണേ, സന്തതി തരണേ, സൌഭാഗ്യം തരണേ, രോഗം മാററിത്തരണേയെന്നും മററും പ്രാർത്ഥിക്കുന്നവനു് സർവ്വത്തേയും കൊടുത്തു് അവിടുന്നു് അനുഗ്രഹിയ്ക്കുന്നു. എന്നാൽ, ഭക്തി തരണേ, തിരുനാമം ജപിയ്ക്കാറാക്കിത്തരണേ, കൃഷ്ണ! എന്നുച്ചരിക്കുന്ന ഭക്തനെ ഉടനെതന്നെ തൻെറ സ്വന്തം ആളായി സ്വീകരിച്ചു്, അയാളുടെ സർവ്വയോഗക്ഷേമങ്ങളുമേറെറടുത്തു്, കാത്തുരക്ഷിയ്ക്കുവാൻ ശ്രീഗുരുവായൂരപ്പനൊരുങ്ങുന്നു. അതുഹേതുവായിട്ടാണു് ഭഗവാൻ ഭക്തന്മാരുടെ ദുഃഖം ഹരിച്ചെടുക്കുന്ന ശ്രീഹരിയായി പരിലസിക്കുന്നതു്. അതെങ്ങിനെയെന്നതു് വാക്കുകഠംകൊണ്ടു പറഞ്ഞു മനസ്സിലാക്കുവാൻ സാദ്ധ്യമല്ല. 'കൽക്കണ്ടം തിന്നാൽ മധുരമാണു്" എന്നു പറഞ്ഞതുകൊണ്ടു് അതിൻെറ മധുരം അറിയില്ലല്ലോ. തിന്നുനോക്കുമ്പോഴേ അതറിയുകയുള്ളൂ. അതുപോലെ ഭഗവാൻ അവിടുത്തെ ഒരു സ്വന്തം കുട്ടിയായി സ്വീകരിച്ചു കാത്തുരക്ഷിയ്ക്കുമെന്നതു്, സദാ ഭഗവന്നാമസങ്കീർത്തനം ചെയ്യുന്ന ഭക്തനുമാത്രമനുഭവപ്പെടാവുന്ന സംഗതിയാണു്. അതു് ഒരു മുന്നൂറു

കൊല്ലം മുമ്പു നടന്ന ഒരു ചരിത്രംവഴി ശ്രീ ഗുരുവായൂരപ്പൻ രേഖപ്പെടുത്തിയിട്ടുണ്ട്.

കുംഭമാസത്തിൽ പൂയം നാളിൽ (രാത്രി പൂയം നാഠം ഉള്ള ദിവസം) ആണല്ലോ ശ്രീ ഗുരുവായൂരപ്പൻെറ മഹോത്സവത്തിൻെറ കൊടിയേററം. പണ്ടൊരിയ്ക്കൽ അന്നേ ദിവസം രാവിലെ ശ്രീ ഗുരുവായൂരപ്പൻെറ ശീവേലിയ്ക്കെഴുന്നള്ളിക്കാൻ ആനയെ കിട്ടിയില്ലത്രേ. അടുത്ത പ്രദേശത്തെ എല്ലാ ആനകളേയും 'തൃക്കണാമതിലക'മെന്ന അമ്പലത്തിൽ (ഈ ക്ഷേത്രം കൊടുങ്ങല്ലൂർ സമീപമായിരുന്നു.) ഉത്സവത്തിന്നു് എഴുന്നള്ളിപ്പാൻ കൊണ്ടുപോയിരുന്നു. തൻെറ ശീവേലിയ്ക്കു് ആനയില്ലെന്നറിഞ്ഞു ശ്രീ ഗുരുവായൂരപ്പൻ അവിടെ എഴുന്നള്ളിച്ചു നിർത്തിയിരുന്ന ആനകളെ ഇങ്ങോട്ടാകർഷിക്കുകയും, അവയെല്ലാം കൊടിയേററദിവസം വൈകുന്നേരം ഏകദേശം നാലുമണിയോടുകൂടി ശ്രീ ഗുരുവായൂരപ്പൻെറ മതിലകത്തു് കാടിയെത്തിച്ചേരുകയും ചെയ്തു. അതിനെ അനുസ്മരിച്ചു് ഇന്നും കൊടിയേററദിവസം രാവിലെ ശീവേലിയ്ക്കു് ആനയുണ്ടാവാറില്ല; വൈകുന്നേരം മൂന്നു മണിയ്ക്കു ഗുരുവായൂരപ്പൻെറ ആനകളെയെല്ലാം കൊണ്ടുവന്നു പ്രദക്ഷിണം വെപ്പിക്കുന്നു—അതെ, ആനയോട്ടംതന്നെ നടത്തുന്നു. ആ ആനയോട്ടം കാണ്മാനായി അസംഖ്യം ഭക്തജനങ്ങഠം എത്തിച്ചേരാറുമുണ്ടല്ലോ. അങ്ങിനെ ഒരിക്കൽ ആനയോട്ടം കണ്ടു രസിച്ചുകൊണ്ടു ശ്രീ ഗുരുവായൂരപ്പൻെറ കീഴ്ശാന്തിനമ്പൂതിരിമാർ നില്ക്കുമ്പോഠം ഊരാളനായ മല്ലിശ്ശേരി നമ്പൂതിരി അവരെ വിളിച്ചു്

9*

ഈവിധം പറഞ്ഞു: "ശ്രീ തിരുവുള്ളക്കാവിലടുത്ത പെരുമ്പലശ്ശേരിയിൽ കൊരാഢ്യൻ നമ്പൂതിരിയുടെ ഇല്ലത്തു വെച്ചു ശ്രീ ഗുരുവായൂരപ്പൻെറ ആറാട്ടുദിവസം അവിടത്തേക്കു് ഒരു 'നമസ്കാരം' കഴിക്കുവാനുദ്ദേശിക്കുന്നതായും, ആയതിൻെറ ദേഹണ്ഡത്തിനു കീഴ്ശാന്തിക്കാരായ നിങ്ങളെ അയയ്ക്കണമെന്നും അദ്ദേഹം നമ്മോടപേക്ഷിച്ചിരിക്കുന്നു. ഇവിടെ ഉത്സവകാലമാണെങ്കിലും, ശ്രീ ഗുരുവായൂരപ്പനു സമർപ്പിക്കുന്ന ഒരു വഴിവാടാണല്ലോ അതു്. അതിനാൽ നിങ്ങൾ പോയി അതു നടത്തിക്കൊടുക്കണം."

ദേഹണ്ഡത്തിനു് അങ്ങോട്ടു തങ്ങൾ പോയിക്കൊള്ളാമെന്നു കീഴ്ശാന്തിക്കാർ ഏല്ക്കുകയും ശ്രീ മല്ലിശ്ശേരി നമ്പൂതിരി വിവരം ധനാഢ്യനായ ആ നമ്പൂതിരിപ്പാടിനെ അറിയിക്കുകയും ചെയ്തു. ഉത്സവം എട്ടാം ദിവസം, ഉത്സവബലിയ്ക്കെഴുന്നള്ളിച്ചുവെച്ചാൽ (സുമാർ ഉച്ചയ്ക്കൊരുമണിയ്ക്കുശേഷം) ദർശനം വളരെ വിശേഷമാണു്. ആ പുണ്യമുഹൂർത്തത്തിൽ ശ്രീ ഗുരുവായൂരപ്പനെ ദർശിക്കുവാനായി സർവ്വദേവീദേവന്മാരും, മഹർഷിമാരും, ഭക്തന്മാരുമെല്ലാം എത്തിച്ചേരുമെന്നാണു് ഐതിഹ്യവും, പുണ്യാത്മാക്കളുടെ അനുഭവവും. അങ്ങിനെയുള്ള ആ പുണ്യവേളയിൽ ദർശിച്ചു, രാത്രിയിലെ എഴുന്നള്ളത്തിൽ വന്ദിച്ചു, പിറേറ ദിവസം രാവിലെ, (പള്ളിവേട്ട ദിവസം) നാമസങ്കീർത്തനം ചെയ്യുന്ന നാലു കീഴ്ശാന്തി നമ്പൂതിരിമാർ ദേഹണ്ഡത്തിനായി ആ നമ്പൂതിരിപ്പാടിൻെറ മനയ്ക്കലേയ്ക്കു പോയി. വയസ്സന്മാരായ അവർ തങ്ങളുടെ

സർവ്വ ചുമതലകളും ഭഗവാങ്കൽ സമർപ്പിച്ചു, നാമസങ്കീർത്തനം ചെയ്തുകൊണ്ടാണ് പോയിരുന്നത്. ഉച്ചയ്ക്കുശേഷമാണ് അവർ ആ മനയ്ക്കലെത്തിച്ചേർന്നത്. ധനാഢ്യനും, ഗർവ്വിഷ്ഠനുമായ മനയ്ക്കലെ കാരണവർ നമ്പൂതിരിപ്പാട്ട കീഴ്ശാന്തിക്കാരോടിങ്ങനെ പറഞ്ഞു:

"ഇവിടെ നാളെ ആയിരം നാരായം നിവേദ്യത്തോടും മററു വിഭവങ്ങളോടും കൂടിയ ഒരു നമസ്കാരസ്സദ്യക്കാണ് ഏർപ്പാട്ട ചെയ്തിരിക്കുന്നത്. രാവിലെ പത്തുമണിക്കു മുമ്പായിട്ടവയെല്ലാം തയ്യാറാക്കണം. നിങ്ങൾ ദേഹണ്ഡത്തിന്നു വലിയ സമർത്ഥന്മാരാണെന്നല്ലേ പ്രസിദ്ധി; ആ മിടുക്കൊന്നു കാണട്ടെ. വയസ്സന്മാരായ നിങ്ങളെക്കൊണ്ടതിന്നു കഴിയുമോ? വയസ്സായെങ്കിലും പണത്തിന്നുള്ള ദുരകൊണ്ടു വന്നു, അല്ലേ?"

ധനമദാദികളാൽ അഹങ്കരിച്ചു കണ്ണു മഞ്ഞളിച്ചിരിക്കുന്നവർക്കു, ശ്രീ ഗുരുവായൂരപ്പൻേറയോ, അവിടുത്തെ തിരുനാമം കീർത്തിച്ചാശ്രയിക്കുന്ന ഭക്തന്മാരുടേയോ മഹിമ അറിയില്ലല്ലോ. ആ മൂർഖനായ നമ്പൂതിരിപ്പാടിൻെറ വാക്കുകൾ ശുദ്ധാത്മാക്കളായ കീഴ്ശാന്തി നമ്പൂതിരിമാരുടെ ഹൃദയത്തിൽ ശരംപോലെ തറച്ചു.

ശ്രീ ഗുരുവായൂരപ്പൻെറ മതിലകത്തു പള്ളിവേട്ട എഴുന്നള്ളത്തു നടക്കുന്ന ഈ സമയത്തു, കഷ്ടം! ഈ ദുരഹങ്കാരിയുടെ മുമ്പിൽ ഞങ്ങൾക്കു നില്ക്കേണ്ടി വന്നുലോ. 'പന്നി കെട്ടാം' എന്നു നേർന്ന് മാറാത്ത വയററിൽവേദന മാറിയവരും, സന്തതിയുണ്ടാവാനായി പ്രാർത്ഥിച്ച് അതു ലഭിച്ചവരും മററുമായ എത്രയോ ഭക്ത

ന്മാർ ആഹ്ലാദയുക്തരായി, പന്നി കെട്ടി ഭഗവാൻെറ പള്ളിവേട്ടയിൽ ഓടി പ്രദക്ഷിണം വെയ്ക്കുന്നു! ശ്രീ ഗുരുവായൂരപ്പാ! അവിടുത്തെ ഭക്തന്മാരുടെ മനസ്സാകുന്ന കാനനത്തിലെ രാഗദ്വേഷാദികളാകുന്ന കാട്ടുജന്തുക്കളെ വേട്ടയാടിക്കൊണ്ടു, ഭക്തന്മാരെ അനുഗ്രഹിക്കുന്ന കാരുണ്യപ്പള്ളിവേട്ടയിൽ പ്രദക്ഷിണം വെച്ച് അവിടുത്തെ അനുഗ്രഹം നേടുവാൻ സാധിക്കാത്ത അടിയങ്ങളെ തുണയ്ക്കണേ! അടിയങ്ങൾ അവിടുത്തെ ആൾക്കാരാണെന്നു മറക്കരുതേ! നാരായണ! നാരായണ! നാരായണ!" എന്നു് ഉരുകിയ മനസ്സോടുകൂടി ശ്രീ ഗുരുവായൂരപ്പനോടു പ്രാർത്ഥിച്ചുകൊണ്ടു് അവർ രാത്രി കഴിച്ചുകൂട്ടി.

ഭക്തന്മാർ കുഴങ്ങുമ്പോൾ ഭക്തവത്സലനായ ഭഗവാൻ അവർക്കേതെങ്കിലും വിധത്തിൽ സമാധാനം നല്കി രക്ഷിക്കുകയെന്നതു് അവിടുത്തെ വ്രതമാണു്. ഏഴര നാഴിക പുലരുവാനുള്ള സമയത്തു കീഴ്ശാന്തി നമ്പൂതിരിമാർ കുളിക്കുവാനായി കുളക്കടവിലെത്തി. തങ്ങളുടെ മറക്കാരിൽപ്പെട്ട ചെറുപ്പക്കാരനായ ഒരാൾ അവിടെയിരുന്നു പല്ലുതേയ്ക്കുന്നതവർ കണ്ടു. "നാകേരി! എപ്പോഴാ വന്നതു്?" എന്നാശ്ചര്യപൂർവ്വം അവർ ചോദിച്ചു.

നാകേരി:—"നിങ്ങളെല്ലാം ഇങ്ങോട്ടു ദേഹണ്ഡത്തിനു പോന്ന വിവരം ഇന്നലെ രാത്രിയാണു് ഞാനറിഞ്ഞതു്. കാരണവന്മാരായ നിങ്ങൾക്കു സഹായത്തിന്നിവിടെയെത്തണമെന്നു് എനിക്കു പ്രത്യേകം തോന്നിക്കൂടിപ്പോന്നു; ഇപ്പോളാണെത്തിച്ചേന്നതു്."

കൂട്ടുകാരനായ അയാളെക്കണ്ട അവസരത്തിൽത്തന്നെ വയസ്സന്മാരായ അവർക്ക് വളരെ സമാധാനമായി. കുളികഴിഞ്ഞു് എല്ലാവരുംകൂടി ദേഹണ്ഡം തുടങ്ങി. പക്ഷെ വൃദ്ധന്മാരായ നാലുപേർക്കും വലിയ അദ്ധ്വാനമൊന്നും ചെയ്യേണ്ടിവന്നില്ല. കൂട്ടുകാരൻ എല്ലാം വളരെ ജാഗ്രതയിൽ ചെയ്തുകൊണ്ടിരുന്നു. രാവിലെ ഒമ്പതുമണിയായപ്പോഴേയ്ക്കും നിവേദ്യവും, പഞ്ചസാരപ്പായസവും, ഇടിച്ചുപിഴിഞ്ഞ പായസവും, മററു വിഭവങ്ങളുമെല്ലാം തയ്യാറാക്കി; നിവേദ്യം എഴുന്നള്ളിച്ചു. എല്ലാവരും ആശ്ചര്യഭരിതരാവുകയും, ശ്രീഗുരുവായൂരപ്പന്റെ കീഴ്ശാന്തിക്കാർ ദേഹണ്ഡത്തിന്നു മഹാമിടുക്കന്മാരാണെന്നു പ്രശംസിക്കയും, ധാരാളം സമ്മാനങ്ങളും ദേഹണ്ഡപ്പണവും മററും കൊടുക്കുകയും ചെയ്തു. അതിനുമുമ്പായിത്തന്നെ, കടവിൽ വന്നു സഹായിച്ച ചെറുപ്പക്കാരൻ "എനിയ്ക്കു ഗുരുവായൂരെത്താൻ ധൃതിയുണ്ടു്" എന്നു പറഞ്ഞു മടങ്ങിയത്രെ! മററു നാലുപേരും പിന്നീടു് ഊണു കഴിച്ചതിനുശേഷം ഗുരുവായൂർക്കു തിരിച്ചു.

തന്റെ കാരുണ്യമാകുന്ന ഗംഗയിൽ ഭക്തലോകത്തെ ആറാടിക്കാനായി ശ്രീഗുരുവായൂരപ്പന്റെ ആറാട്ടെഴുന്നള്ളത്താരംഭിക്കുന്നു. ഭഗവദ്ദർശനാത്ഥം എത്തിച്ചേന്നിട്ടുള്ള ഭക്തജനങ്ങളാൽ ശ്രീ ഗുരുവായൂരപ്പന്റെ മതിലകവും, പരിസരവും നിബിഡമായിത്തീന്നിരിക്കുന്നു. ശ്രീഗുരുവായൂരപ്പൻ സർവ്വരേയും അനുഗ്രഹിച്ചുകൊണ്ടു് ആനപ്പുറത്തു മിന്നിത്തിളങ്ങുന്നു! മതില്ക്കകത്തെ പ്രദക്ഷിണം കഴിഞ്ഞു ദീപാരാധനയ്ക്കായി കിഴക്കെ ആനക്കൊ

ട്ടിലിൽ ഇറക്കി എഴുന്നള്ളിച്ചുവെയ്ക്കുന്നു. (പള്ളിവേട്ട ദിവസവും, ആറാട്ടുദിവസവും അവിടെവെച്ചാണു് ശ്രീ ഗുരുവായൂരപ്പനു ദീപാരാധന നടത്താറുള്ളതു്.) ശംഖ നാദം മുഴങ്ങുന്നു! ഭക്തന്മാർ മുക്തകണ്ഠം ഹരേ! ഗുരുവായൂ രപ്പ! നാരായണ! എന്നു ഭക്ത്യാവേശത്തോടുകൂടി കീർത്തി യ്ക്കുന്നു! ഭക്തജനങ്ങൾ തങ്ങളുടെ മനസ്സാകുന്ന കാണിപ്പ ണം ഭഗവാന്റെ തിരുമുമ്പിൽ സമർപ്പിക്കുന്നു. ശ്രീ ഗു രുപവനപുരം സാക്ഷാൽ വൈകുണ്ഠമായി മാറുന്നു! ശ്രീ ഗുരുവായൂരപ്പൻ എവരേയും അനുഗ്രഹിയ്ക്കുന്നു! ദീപാരാ ധനയ്ക്കുശേഷം കിഴക്കെ ഗോപുരം കടന്നു പ്രദക്ഷിണമാ യി അവിടുത്തെ ആറാട്ടെഴുന്നള്ളത്തു തുടങ്ങുന്നു. ഭക്ത ന്മാരുടെ നാമസങ്കീർത്തനഭജനയോടും, പഞ്ചവാദ്യത്തോ ടും കൂടിയ ആറാട്ടെഴുന്നള്ളത്തു് ഒരുനോക്കു കണ്ടു ജന്മ സാഫല്യം നേടുവാനായി അനേകഭക്തജനങ്ങൾ വഴിനീ ളെ നാമസങ്കീർത്തനത്തോടുകൂടി കാത്തുനില്ക്കുന്നു. ഭദ്രദീ പങ്ങൾ കൊളുത്തിവെച്ചും, നിറപറ വെച്ചും, സർവ്വത്ര അ ലങ്കരിച്ചു് ശ്രീ ഗുരുവായൂരപ്പനെ ഭക്തജനം എതിരേല്ക്കു ന്നു. നാരായണ! ഹരേ! ഇത്യാദി നാമങ്ങൾ ദിഗംബര ത്തെ പിളർക്കുമാറു് മാറെറാലിക്കൊള്ളുന്നു! ഭക്തന്മാരുടെ അജ്ഞാനാന്ധകാരം മുഴുവൻ നശിപ്പിക്കുന്ന ജ്ഞാനമാ കുന്ന നാമദീപങ്ങളെങ്ങും പ്രകാശിക്കുന്നു! ശ്രീമൽഭാഗ വതത്തിൽ വർണ്ണിച്ചിട്ടുള്ള ഭഗവാന്റെ ദ്വാരകാപ്രവേശം മുതലായ രംഗങ്ങൾ പ്രത്യക്ഷത്തിൽ കണ്ണുകൊണ്ടു കാണു ന്നതുപോലെ ഭക്തന്മാർക്കനുഭവപ്പെടുന്നു. ആ പുണ്യമേ റിയ കാഴ്ച വർണ്ണിക്കുവാൻ രണ്ടായിരം നാവുള്ള അനന്ത

നെക്കൊണ്ടും സാദ്ധ്യമല്ല. അങ്ങിനെയുള്ള ആ എഴുന്ന ള്ളത്ത് കുളത്തിന്റെ വടക്കുഭാഗത്തെത്തിച്ചേരുന്നു. സർവ്വാലങ്കാരഭൂഷിതനായ, മഹാപ്രഭുവായ ശ്രീ പൊന്നുഗുരുവായൂരപ്പന്റെ ദിവ്യദർശനത്താൽ പരമാഹ്ലാദത്തോടുകൂടി നാമസങ്കീർത്തനം ചെയ്തുകൊണ്ട് ഭക്തന്മാർ ആനന്ദനൃത്തം വെയ്ക്കുന്നു. പഞ്ചവാദ്യമവസാനിക്കുന്നു; മേളമാരംഭിക്കുന്നു.

പണ്ട് ആറാട്ട ചാട്ടുകുളത്തിലായിരുന്നു. അങ്ങോട്ടെഴുന്നള്ളിച്ചു പോയ സമയം, ഗുരുവായൂർ അമ്പലക്കുളത്തിന്റെ വടക്കുഭാഗത്ത് ഇപ്പോഴും ഒരത്താണി നില്ക്കുന്ന സ്ഥലത്തുവെച്ചു ദേവസ്വം പട്ടോലക്കാര്യസ്ഥനായ 'കണ്ടീലു പട്ടര്' എന്ന ഭക്തനെ ഒരാൾ വെട്ടിക്കൊന്നു. ചാട്ടുകുളത്തിൽ ആറാട്ട കഴിഞ്ഞു ശ്രീ ഗുരുവായൂരപ്പനെ തിരിച്ചെഴുന്നള്ളിച്ചു വരുന്ന അവസരത്തിൽ തന്റെ ഭക്തനെ കൊലപ്പെടുത്തിയ ദിക്കിൽ എത്തിയപ്പോൾ എഴുന്നള്ളിച്ച ആന എന്തു ചെയ്താലും അനങ്ങുവാൻ കൂട്ടാക്കാതെ നിന്നുവത്രേ. ഇനിയെന്താണ് വേണ്ടതെന്നു നിശ്ചയമില്ലാതെ എല്ലാവരും അമ്പരന്നു. ചിലർ മോഹാലസ്യപ്പെട്ടു വീണു. ചില ഭക്തന്മാർക്ക് ആന നീങ്ങാതിരിക്കുവാനുള്ള കാരണം ഭഗവൽകൃപയാൽ മനസ്സിലായി. അവർ വേഗം മരിച്ചതായ കണ്ടീലു പട്ടരുടെ അനന്തിരവനെ വിളിച്ചു കൊണ്ടുവന്നു. അയാൾ ശ്രീ ഗുരുവായൂരപ്പന്റെ തിരുമുമ്പിൽ നിന്നുകൊണ്ടു, "ദേവസ്വത്തിലെ കണക്കെഴുത്തുകാരനായ അടിയന്റെ കാരണവർ ദേവസ്വാവശ്യാർത്ഥം മരണമടഞ്ഞ

തിൽ അടിയന്നു സങ്കടമില്ല: അവിടുന്നെഴുന്നള്ളാം" എന്നു പറഞ്ഞു. ഉടനെ ആന നടന്നുതുടങ്ങി; എഴുന്നള്ളത്തും തുടന്നു. ഇന്നും ആ സ്ഥലത്തു് ആറാട്ടിന്നെഴുന്നള്ളിച്ചെത്തുമ്പോൾ കൊട്ടു നിറുത്തുകയും, ദുഃഖസൂചകമായി ശംഖു വിളിക്കുകയും, കണ്ടിയൂ പട്ടരുടെ കുടുംബത്തിലെ ഒരാൾ മേൽപ്രകാരം പ്രാർത്ഥിക്കുകയും, പിന്നീടു് ആറാട്ടുകടവിലേയ്ക്കു് എഴുന്നള്ളിക്കുകയുമാണു് പതിവു്. ആറാട്ടിന്നുമുമ്പു സാക്ഷാൽ ഗംഗയെ ആവാഹിച്ചു് ആ ഗംഗയിലാണു് ശ്രീ ഗുരുവായൂരപ്പന്റെ ആറാട്ടു്. ആറാട്ടു കുളിച്ചാൽ ജനങ്ങൾ സർവ്വപാപങ്ങളും നശിച്ചു പരിശുദ്ധന്മാരായിത്തീരുന്നു. പുണ്യാത്മാക്കളായ ഭക്തന്മാൎക്കു് ആറാട്ടുസമയത്തെ കുളത്തിലെ വെള്ളം ഗംഗാജലമായിട്ടിന്നും അനുഭവപ്പെടുന്നു. അങ്ങിനെയുള്ള ശ്രീ ഗുരുവായൂരപ്പന്റെ ആറാട്ടു മഹോത്സവസമയത്തിലാണു് ദേഹണ്ഡത്തിന്നു പോയിരുന്ന നാലു കീഴ്ശാന്തി നമ്പൂതിരിമാരും എത്തിച്ചേൎന്നതു്. അവരും ഭക്തരൊന്നിച്ചു് ആറാട്ടു കുളിച്ചു ഭഗവതിയമ്പലത്തിൽ ഉച്ചപ്പൂജയ്ക്കു നമസ്കാരം ഊണു കഴിക്കുകയും, പൂജ തുറന്നു മതിലകത്തേയ്ക്കെഴുന്നള്ളിച്ചുള്ള ആനയോട്ടത്തിൽ പങ്കെടുത്തു കൊടിയിറക്കിയ ശേഷം തൊഴുകയും ചെയ്തു. പിന്നീടവർ നാലുപേരും അവരവരുടെ മഠങ്ങളിൽ പോയി കിടന്നുറങ്ങി. ഉറങ്ങുമ്പോൾ സ്വപ്നത്തിൽ ബാലഗോപാലസ്വരൂപിയായ ഗുരുവായൂരപ്പൻ അവരുടെയെല്ലാവരുടേയും അടുത്തു് എഴുന്നള്ളി, ഇപ്രകാരം അരുളിച്ചെയ്തു:—

"നിങ്ങളുടെ സങ്കടം തീക്കുവാനായി പുതിയ ഒരാളുടെ വേഷത്തിൽ ദേഹണ്ഡത്തിന്നു വന്നതു ഞാനായിരുന്നു. എനിക്കു ദേഹണ്ഡപ്പണം തരാഞ്ഞതു കഷ്ടായീട്ടോ. എന്നെക്കൊണ്ടു പണിയെടുപ്പിച്ചു് ഒന്നും തരാതിരിയ്ക്കരുതേ!" ഈ അരുളപ്പാടു കേട്ടു് അവർ ഉണരുകയും, പിറ്റേ ദിവസം രാവിലെ ഈ അത്ഭുതവാർത്ത പരസ്പരം പറയുകയും ചെയ്തു. അപ്പോഴാണു് ശ്രീഗുരുവായൂരപ്പൻ ഒരു ദേഹണ്ഡക്കാരന്റെ രൂപത്തിൽ വന്നു തിരുനാമം ജപിക്കുന്ന തങ്ങളെ രക്ഷിച്ചുവെന്നു മനസ്സിലായതു്. അതിനെ ദൃഢീകരിക്കുന്ന മറെറാരു സംഭവംകൂടി ആറാട്ടു ദിവസം നടന്നതായും അവക്കു കേൾക്കുവാനിടയായി. ഉച്ചയ്ക്കുശേഷം ഏകദേശം നാലരമണിയ്ക്കു ഭക്തനായ ഒരു ഈഴവൻ 'നാരായണ!' എന്നുച്ചത്തിൽ കീർത്തിച്ചുകൊണ്ടു ശ്രീഗുരുവായൂരപ്പന്റെ കിഴക്കേ നടയിൽ വന്നു ദേവസ്വം അധികൃതരെ വിളിച്ചിങ്ങനെ അറിയിച്ചു: കുറച്ചു സമയം മുമ്പു് ഒരു ഉണ്ണിത്തമ്പുരാൻ അടിയന്റെ പടിക്കൽ വന്നു "കിട്ടേ! എനിക്കു ദാഹിച്ചിട്ടു വയ്യാ; ഞാൻ ഒരു ദേഹണ്ഡത്തിന്നു പോയി വലഞ്ഞു വരികയാണു്. നീ വേഗം രണ്ടിളനീരു് ഗുരുവായൂരാറാട്ടുകടവിലെത്തിക്കണം." എന്നു പറഞ്ഞു് എഴുന്നള്ളിയിരുന്നു. അവിടുന്നേല്പിച്ചതായ ഇളനീരു് ഇതാ തരുന്നു; തമ്പുരാന്നു കൊടുക്കണേ! ഗൽഗദത്തോടെ ഈവിധം പറഞ്ഞു് അയാൾ പോയി. ആ രണ്ടിളനീരു് ആറാട്ടുസമയത്തു ഭഗവാന്റെ തിരുമേനിയിലാറാട്ടുകയും ചെയ്തു. നോക്കുക, ഭഗവാന്റെ ഭക്തവാത്സല്യം! എത്ര താഴ്ന്ന ജാതിയിൽപ്പെട്ടവനായാലും ഭക്തിയോടുകൂടി തിരുനാമസങ്കീ-

ത്തനം ചെയ്യുന്ന ഭക്തന്റെയരികിലേയ്ക്കു് അനുഗ്രഹിക്കുന്നതിനായി ശ്രീഗുരുവായൂരപ്പൻ അങ്ങോട്ടോടിച്ചെല്ലുന്നു. ജാതിയോ, പ്രഭുത്വമോ മററു യോഗ്യതകളോ ഒന്നുമല്ല ഭഗവദനുഗ്രഹത്തിനു നിദാനം. ഇത്രയും ഭഗവൽകൃപയ്ക്കു പാത്രീഭവിച്ച ആ ഭക്തന്റെ ഗൃഹപ്പേരു് "തമ്പുരാൻ പടിക്കൽ" എന്നാക്കുകയും, തറവാട്ടിലെ കാരണവർക്കു "കിട്ടു"യെന്ന സ്ഥാനപ്പേർ ഭക്തന്മാർ കല്പിച്ചുകൊടുക്കുകയും ചെയ്തു. അന്നുമുതല്ക്കു 'കിട്ടു'വുടെ വകയായി ഇളനീരു് കൊല്ലംതോറും ആറാട്ടുകടവിലെത്തിക്കാനും നിശ്ചയിച്ചിരുന്നതു് ഇന്നും ആ പുണ്യഗൃഹത്തിൽനിന്നെത്തിച്ചുവരുന്നു. ഭഗവാൻ ക്ഷീണിച്ചു് ഇളനീരു് ചോദിക്കുവാൻ ഓടിച്ചെന്നു എന്നും മററുമുള്ള വാർത്തകൂടി അറിഞ്ഞപ്പോൾ ദേഹണ്ഡത്തിനു പോയ കീഴ്ശാന്തിക്കാർ പശ്ചാത്താപത്തോടുകൂടി, നാരായണനാമം കീർത്തിച്ചുകൊണ്ടു, ശ്രീഗുരുവായൂരപ്പന്റെ തിരുമുമ്പിൽ നമസ്കരിച്ചു പ്രാർത്ഥിച്ചു:—

"ശ്രീ ഗുരുവായൂരപ്പാ! അടിയങ്ങൾ അവിടുത്തെ മഹിമയറിയാതെ ചെയ്തുപോയ തെററുകളെല്ലാം ക്ഷമിയ്ക്കണേ! മേലിൽ അടിയങ്ങൾ അവിടുത്തേയ്ക്കു ദേഹണ്ഡപ്പണം സമർപ്പിച്ചുകൊള്ളാം. എന്നും അടിയങ്ങളെ കാത്തുരക്ഷിയ്ക്കണേ!" അതിനുശേഷം ആയിരം നാരായം നിവേദ്യം വെച്ചു ശ്രീഗുരുവായൂരപ്പനു നമസ്കാരമുണ്ടാവുമ്പോൾ തങ്ങൾക്കു കിട്ടുന്ന ദേഹണ്ഡപ്പണത്തിൽനിന്നു് ഒരു വിഹിതം ശ്രീഗുരുവായൂരപ്പനു് ഇന്നും കൊടുത്തുവരുന്നു.

നാമസങ്കീർത്തനം ചെയ്യുന്ന എത്രയോ ഭക്തന്മാരെ ശ്രീ ഗുരുവായൂരപ്പൻ ഈ വിധത്തിൽ തൻെറ സ്വന്തം ആൾക്കാരായി സ്വീകരിക്കുകയും, അവരുടെ യോഗക്ഷേമങ്ങൾ നാനാപ്രകാരേണ, അവിടുന്നുതന്നെ ഏറെറടുത്തു നിർവ്വഹിക്കുകയും ചെയ്യുന്നു. ഈ പരമരഹസ്യമറിഞ്ഞു സദാ നാരായണനാമസങ്കീർത്തനം ചെയ്തു ശ്രീ ഗുരുവായൂരപ്പൻെറ കണ്ണിലുണ്ണികളായിത്തീരുവാനുള്ള മഹാഭാഗ്യം എല്ലാവർക്കും ഭഗവൽകൃപയാൽ ലഭിക്കുമാറാകട്ടെ!

നാരായണ–നാരായണ–നാരായണ.

## VII

"വിസൃജ്യ ലജ്ജാം യോ/ധീതേ
മന്നാമാനി നിരന്തരം
കുലകോടിസമായുക്തോ
ലഭതേ മാമകം പദം"

പലക്കും ഭഗവന്നാമസങ്കീർത്തനം ചെയ്യുവാൻ തടസ്ഥമായി നില്ക്കുന്നതു ലജ്ജയാകുന്നു. ഉറക്കെ നാമം ജപിച്ചാൽ ആരെങ്കിലും തങ്ങളെ പരിഹസിക്കുമോയെന്നും, സംസ്കാരസമ്പന്നനും ഭേദപ്പെട്ട തറവാട്ടിൽ ജനിച്ചവനും, എല്ലാ യോഗ്യതകളുമുള്ളവനുമായ താൻ പിച്ചക്കാർ ജപിക്കുന്ന നാരായണ, കൃഷ്ണ മുതലായ നാമങ്ങൾ ഉച്ചത്തിൽ കീർത്തിച്ചാൽ തന്റെ നിലയും വിലയും പോയി ഒരു മോശക്കാരനാവുമോ എന്നും കരുതുന്നു. അതേ സമയത്തു് അന്യനെ ദ്രോഹിക്കാനോ, അശ്ലീലമായ വാക്കുകൾ ഉച്ചരിക്കാനോ, ചീത്ത പറയുവാനോ, മദ്യപാനം ചെയ്യുവാനോ, മോഷ്ടിക്കുവാനോ ഒന്നും സങ്കോചമോ, മടിയോ ഉണ്ടാവുന്നതല്ല. അത്തരം നീചവാക്കുകൾ പറയുമ്പോഴും ദുഷ്പ്രവൃത്തികൾ ചെയ്യുമ്പോഴുമാണു് വാസ്തവത്തിൽ ലജ്ജിക്കേണ്ടതു്. ബ്രഹ്മാദിദേവന്മാരും, സനകാദിയോഗീശ്വരന്മാരും, നാരദാദി മഹർഷിമാരും, പ്രഹ്ലാദാദി ഭക്തന്മാരും ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്ന — സങ്കീർത്തനം ചെയ്യുന്ന — പുണ്യതിരുനാമങ്ങൾ കീർത്തിക്കുമ്പോഴല്ല നാണം കുണുങ്ങേണ്ടതു്. ഓ

രോ ജീവനേയും കരച്ഛനേക്കാളും, അമ്മയേക്കാളും, ബ ന്ധുക്കളേക്കാളും, അവനവനേക്കാളും വാത്സല്യപൂർവ്വം കാ ത്തുരക്ഷിക്കുന്ന മഹാപ്രഭുവായ ശ്രീ ഗുരുവായൂരപ്പൻെറ തിരുനാമങ്ങൾ കീർത്തിച്ചാൽ തനിക്കു പോരായ്മയാണെ ന്നു വിചാരിക്കുന്നതിൽപ്പരം മഹാകഷ്ടം മറെറാന്നുമില്ല. ലോകത്തിൽ പണമോ, പദവിയോ, വിദ്യയോ മററോ സമ്പാദിച്ചുതരുവാൻ ബന്ധുമിത്രാദികളെക്കൊണ്ടു സാ ധിച്ചു എന്നു വരാം. നാനാവിധമായ സങ്കടത്തിൽപ്പെട്ട് ഒരുത്തൻെറ മനസ്സുരുകുമ്പോൾ മനസ്സമാധാനം നൽകു വാൻ അവരെക്കൊണ്ടൊന്നും ആവുകയില്ല. പ്രാണസ ങ്കടം തീക്കാൻ ശ്രീ ഗുരുവായൂരപ്പനെക്കൊണ്ടല്ലാതെ മ ററാരെക്കൊണ്ടും സാദ്ധ്യമല്ല. കഷ്ടപ്പാടിൽപ്പെട്ട് ഉരു കിയ മനസ്സോടെ ശ്രീ ഗുരുവായൂരപ്പനെ വിളിച്ചാൽ തീച്ചയായും അവനു പരിപൂർണ്ണസമാധാനം ശ്രീ ഗുരു വായൂരപ്പൻ നൽകുകയും ചെയ്യുന്നു. അങ്ങിനെയുള്ള ശ്രീ ഗുരുവായൂരപ്പൻെറ തിരുനാമം ഉറക്കെ ജപിക്കാൻ വയ്യ എന്നു തോന്നുന്നതു പാപശക്തികൊണ്ടല്ലാതെ മറെറന്തു കൊണ്ടാണ്? അതു മനസ്സിലാക്കി ഭഗവാൻെറ നാമ ങ്ങളെ നിരന്തരം ലജ്ജ വിട്ടു കീർത്തിക്കുന്ന ഭക്തനു്, അവിടുത്തേതായ സ്ഥാനം—അവിടുത്തെതന്നെ—ലഭി ക്കുന്നതാണു് എന്നു ഭഗവാൻ ഭക്തന്മാരോടു വിളംബരം ചെയ്യുന്നു. "സ്മരതഃ പാദകമലം ആത്മാനമപി യച്ഛതി" എന്നാണല്ലോ ഭഗവാൻെറ നില. സദാ തിരുനാമസ ങ്കീർത്തനം ചെയ്യുന്ന ഭക്തൻ സംസാരത്തിൽനിന്നു മോ ചിച്ചു ഭഗവൽതൃപ്പാദത്തിൽ എത്തുന്നതോടുകൂടി, എത്ര

യോ കോടിക്കണക്കായ ജീവജാലങ്ങളെ ഭഗവൽപ്പാദാര വിന്ദത്തിലെത്തിക്കകയും ചെയ്യുന്നു.

"നാരായണേതി കല്യാണീ
വാണീ യസ്യ മുഖാംബുജേ
സ ധന്യഃ പാവയത്യന്യാൻ
സ്വദൃഷ്ടിപഥിഗോചരാൻ."

കീർത്തനം ചെയ്യുകയോ, കേൾക്കുകയോ ചെയ്യുന്നവൻെറ സർവ്വദുരിതങ്ങളേയും നശിപ്പിച്ച് അവന്ന പരമാനന്ദത്തെ പ്രദാനം ചെയ്യുന്നതായ 'നാരായണ' എന്ന വാക്ക യാതൊരാളുടെ മുഖകമലത്തിലാണോ ശോഭിക്കുന്നത് അയാറം പരമഭാഗ്യവാൻതന്നെയാണ്. എന്നാൽ, ഭഗവാനെ ആശ്രയിക്കുന്നവരും പല വിധമായ കഷ്ടതകള നുഭവിക്കുന്നതായി കാണുന്നുണ്ടല്ലോ. പിന്നെയെങ്ങിനെയാണ് ഭാഗ്യവാനാകുന്നത് എന്നാണെങ്കിൽ, ഭക്തന്മാക്ക് അനുഭവിക്കേണ്ടതായി വരുന്ന ക്ലേശങ്ങളൊന്നും ശ്രീ ഗുരുവായൂരപ്പൻെറ അനുഗ്രഹമില്ലാഞ്ഞിട്ടോ ഭാഗ്യവാന്മാരല്ലാഞ്ഞിട്ടോ അല്ല. പ്രത്യുത, സ്വർണ്ണത്തെ കാച്ചി കറകളഞ്ഞു തങ്കമാക്കുന്നതുപോലെ, ഭക്തൻെറ മനസ്സിലെ അജ്ഞാനമാകുന്ന കറകളെ സന്താപത്തീയ്യിലിട്ടു കാച്ചി ശുദ്ധീകരിച്ച് അഹങ്കാരമെല്ലാം കളഞ്ഞു പരിപൂർണ്ണമാക്കുകയാണ് ചെയ്യുന്നത്. അതിനാൽ നിരന്തരം നാമസങ്കീർത്തനം ചെയ്യുന്ന ഭക്തൻ ഏതവസ്ഥയിലും ധന്യൻതന്നെയാകുന്നു. പോരാ, ആ ഭക്തൻെറ കണ്ണിന്നു മുമ്പിൽ പെടുന്ന സർവ്വവസ്തുക്കളേയും ശുദ്ധ

മാക്കുകയും, ഭഗവൽപ്പാദാരവിന്ദത്തിൽ തന്നോടൊപ്പം എത്തിക്കുകയും ചെയ്യുന്നു.

"യന്നാമ സകൃച്ഛ്രവണാൽ
പുല്ക്കസകോപി വിമുച്യതേ സംസാരാൽ"

നീചയോനിയിൽപ്പെട്ട ഒരു ചണ്ഡാലൻതന്നെയായാലും ഭഗവാൻെറ തിരുനാമം ഒരിക്കൽ കേട്ടുകഴിഞ്ഞാൽ അവനും സംസാരത്തിൽനിന്നു പരിപൂർണ്ണമോചനം ലഭിക്കുന്നു എന്നാണല്ലോ ഭാഗവതത്തിൽ ഉൽഘോഷിക്കുന്നതു്. മനുഷ്യരെ മാത്രമല്ല, പക്ഷിമൃഗാദികളേയും, വൃക്ഷലതാദികളേയുംകൂടി മുക്തിപദത്തിലേയ്ക്കെത്തിക്കാനുള്ള അനിതരസാധാരണമായ ശക്തി ഭഗവന്നാമത്തിനുണ്ടെന്നുള്ള വാസ്തവം 'ശ്രീകൃഷ്ണകർണ്ണാമൃത'ത്തിൽ ലീലാശുകനും അരുളിച്ചെയ്തിരിക്കുന്നു.

"യസ്യ നാമാന്യധീയാനൈഃ
ശുകൈരപി ശുകായിതം
വിനേയൈർവ്വല്ലവസ്ത്രീണാം
സ കൃഷ്ണഃ കുരുതാൽ കൃപാം."

"വൃന്ദാവനത്തിലെ പരമധന്യകളായ ഗോപസ്ത്രീകൾ പശുവിനെ കറക്കുമ്പോഴും, നെല്ലു കുത്തുമ്പോഴും, ഊഞ്ഞാലാടുമ്പോഴും, മുററം അടിച്ചു വൃത്തിയാക്കുമ്പോഴും, കുട്ടികളെ നോക്കുമ്പോഴും, ഗൃഹകൃത്യങ്ങൾ ചെയ്യുമ്പോഴുമെല്ലാം ശ്രീ നന്ദനന്ദനസ്മരണയാലാകൃഷ്ടകളായി, ഗൽഗദത്തോടുകൂടി, ഭക്തിപൂർവ്വം 'കൃഷ്ണാ! കൃഷ്ണാ! കൃഷ്ണാ! എന്നു പാടുന്നു. എന്തു ശബ്ദം കേട്ടാലും അതിനെ ഏററു

പാടുന്നതു തത്തകളുടെ സ്വഭാവമാണല്ലോ. ആ നില യ്ക്കുമാത്രം ധന്യധന്യകളായ ഗോപസ്ത്രീകഠം പാടിയ ഭഗ വാന്റെ തിരുനാമങ്ങളെ ഏററു പാടിയ ഗോപീഗൃഹ ങ്ങളിലെ തത്തകഠംപോലും തിരുനാമപ്രഭാവത്താൽ സാ ക്ഷാൽ ശുകബ്രഹ്മഷിയായിത്തീരുകയെന്ന മുക്താവസ്ഥ യെ പ്രാപിച്ചു. ജീവജാലങ്ങളെ ഇത്രയും മുക്തിപദത്തി ലേയ്ക്കു് എത്തിക്കാനുള്ള ശക്തി യാതൊരു ഭഗവാന്റെ തിരുനാമങ്ങഠംക്കാണോ ഉള്ളതു്, ആ ശ്രീകൃഷ്ണഭഗവാൻ അടിയനിൽ കൃപ ചെയ്യണേ! ആ പുണ്യനാമങ്ങഠം പാടി പാരിനെ പരിശുദ്ധമാക്കുവാനും, നിത്യാനന്ദത്തി ലെത്തിച്ചേരാനും ഇവനിൽ നിന്തിരുവടിയുടെ കാരുണ്യാ മൃതു വഷിക്കണേ!"

മുക്തിയെപ്പോലും കൈവരിക്കാതെ ലോകാനുഗ്രഹ തല്പരന്മാരായി എത്രയോ സജ്ജനശ്രേഷ്ഠന്മാർ ഹരിനാ മസങ്കീത്തനം ചെയ്തു പരമപദത്തെ പ്രാപിച്ചതായി ച രിത്രം തെളിയിക്കുന്നുണ്ടു്. അജ്ഞരും, അവശരും, അ ധമ്മികളുമായ തന്റെ സമുദായത്തിലുള്ള പാവപ്പെട്ട ജനങ്ങളെ സംസാരത്തിൽനിന്നു മോചിപ്പിക്കുവാനുദ്ദേ ശിച്ച ശ്രീകൃഷ്ണചൈതന്യസ്വാമികളുടെ പ്രധാനശിഷ്യ നായ ശ്രീ ഹരിദാസ് (ജന്മനാ അദ്ദേഹം ഒരു മുസൽമാ നായിരുന്നു.) 'ഹരിബോൽ' എന്നുച്ചത്തിലുച്ചരിച്ചുകൊ ണ്ടു, മുസൽമാന്മാർ തിങ്ങിപ്പാക്കുന്ന ഗ്രാമങ്ങളിൽക്കൂടി സഞ്ചരിക്കുകയുണ്ടായി. ഭക്തിമാനായ അദ്ദേഹത്തിന്റെ ഹരിനാമകീത്തനം കേട്ടു ക്ഷുബ്ധരായിത്തീന്ന മുസൽമാ ന്മാർ ആ മഹാത്മാവിനെ അടിച്ചുതുടങ്ങി. ഭഗവാനേ!

പരമദയാലോ! ഈ തല്ലുന്ന മൂഢന്മാരെ നിന്തിരുവടി ശിക്ഷിക്കരുതേ! അനുഗ്രഹിക്കണേ! എന്നു പ്രാൎത്ഥിച്ചുകൊണ്ടു് അത്യുച്ചത്തിൽ ഹരിനാമസങ്കീൎത്തനം ചെയ്തുകൊണ്ടു ഹരിദാസൻ ഓരോ ഗ്രാമങ്ങളിൽക്കൂടിയും യാത്ര തുടൎന്നു. ഇങ്ങിനെ അറുപത്തിനാലാമത്തെ ഗ്രാമത്തിലെത്തിയപ്പോഴേയ്ക്കും അടിയുടെ ശക്തികാരണം അദ്ദേഹം പ്രജ്ഞ വിട്ടു നിലംപതിച്ചു. "ഈ മഹാപാപി ചത്തു" എന്നു പറഞ്ഞു മൂർഖന്മാരായ അവർ ഹരിദാസനെയെടുത്തു ഗംഗയിലേയ്ക്കെറിഞ്ഞു. ഗംഗാമാതാവു് ആ ഓമനമകനെ താലോലിയ്ക്കാൻ തയ്യാറായി നില്ക്കുകയായിരുന്നു. ആ അമ്മയുടെ കരസ്പൎശമേററപ്പോഠം ആ പിഞ്ചുകിടാവു ഞെട്ടിയെഴുന്നേററു! ഹാ! ആശ്ചൎയ്യം! 'ഹരി ബോൽ ഹരിബോൽ' എന്നുച്ചരിച്ചുകൊണ്ടു ഹരിദാസൻ ഗംഗയുടെ മറുകര കടന്നു! പുണ്യപിതാവായ ഹിമവാൻെറ മടിത്തട്ടിൽ വിഹരിയ്ക്കാനായിട്ടതാ പോയി! പിന്നീടദ്ദേഹം തൻെറ ജീവിതകാലം മുഴുവൻ പുല്ലുകളുടേയും, വൃക്ഷലതാദികളുടേയും അരികിൽച്ചെന്നു് അവയ്ക്കു മുക്തി ലഭിപ്പാനായി നിത്യേന രണ്ടുലക്ഷം ഹരിനാമങ്ങഠം ഉച്ചരിച്ചാനന്ദിച്ചുകൊണ്ടാണു് കഴിച്ചുകൂട്ടിയതു്.

നാമസങ്കീൎത്തനം കേട്ടാൽ വൃക്ഷലതാദികഠംക്കുകൂടി മുക്തിപദത്തിൽ അനായാസേന എത്തിച്ചേരാമെന്നുള്ളതു ഭക്തശിരോമണിയായ പൂന്താനത്തിനു ശ്രീഗുരുവായൂരപ്പൻ ഒരിക്കൽ അനുഭവപ്പെടുത്തുകയുണ്ടായി. പൂന്താനം 'സന്താനഗോപാലം പാന' എഴുതുമ്പോഠം എങ്ങിനെയാണു് വൈകുണ്ഠം വൎണ്ണിക്കേണ്ടതെന്നു നിശ്ച

യമില്ലാതെ വളരെ സങ്കടപ്പെട്ടു കിടന്നുറങ്ങിയ സമയം, സ്വപ്നത്തിൽ താൻ വിമാനത്തിൽ കയറി വൈകുണ്ഠത്തിലെത്തിയപോലെ തോന്നി. ഉടനെ അതിദിവ്യരായ രണ്ടു ഭഗവൽപാർഷദന്മാർ വന്നു പൂന്താനത്തിനെ ഭക്തിപൂർവ്വം എതിരേററു കൊണ്ടുപോവുകയും, വൈകുണ്ഠം മുഴുവൻ കാണിച്ചുകൊടുക്കുകയും, ഭഗവൽസന്നിധിയിലെത്തിക്കുകയും ചെയ്തു. ഭഗവദ്ദർശനത്താൽ പരമാനന്ദനിർവൃതനായ പൂന്താനം മടങ്ങിപ്പോരാനൊരുങ്ങിയപ്പോൾ ആ പാർഷദന്മാർ പൂന്താനത്തിനെ ഭക്തിപുരസ്സരം പൂജിച്ചു നമസ്കരിച്ച് ഇപ്രകാരം പ്രാർത്ഥിച്ചു:

"പരമസൽഗുരോ! അവിടുത്തെ അപാരകരുണയാൽ ഈ ഭഗവൽപാർഷദാവസ്ഥയിൽ അടിയങ്ങൾക്ക് എത്തിച്ചേരാൻ സാധിച്ചു. നിന്തിരുവടിയുടെ അനുഗ്രഹത്താൽ എന്നും ഭഗവൽപാദദാസ്യത്തെ ചെയ്തുകൊണ്ടും, ഭക്തിപൂർവ്വം ഹരിനാമം കീർത്തിച്ചുകൊണ്ടും ആനന്ദജീവിതം നയിക്കാൻ സംഗതിവരുത്തിത്തരണേ!"

പൂന്താനം: "ഭഗവത്തുല്യന്മാരായ നിന്തിരുവടിമാർ അടിയനെ നമസ്കരിക്കരുതേ. 'ന സ പുനരാവർത്തതേ' എന്നു പറയുന്ന ഈ ദിവ്യസ്ഥാനത്തിൽ ശോഭിക്കുന്ന ഭവാന്മാർ മഹാപൂജ്യന്മാരാകുന്നു. അതിനാൽ ഈ സാധുവിനെ അനുഗ്രഹിക്കണേ! അടിയൻെറ പിഴകളെല്ലാം പൊറുക്കണേ!"

പാർഷദന്മാർ: "സൽഗുരോ! അവിടുന്നരുളിച്ചെയ്തതുപോലെ ഭഗവൽപാർഷദാവസ്ഥ കിട്ടുകയെന്നതു പുണ്യമേറിയ ഒരവസ്ഥതന്നെയാണ്; സംശയമില്ല. പക്ഷേ,

അവിട്ടത്തെ അനുഗ്രഹത്താലാണല്ലോ ഈ മഹാഭാഗ്യം അടിയങ്ങൾക്കു കൈവന്നിരിക്കുന്നതു്. അതിനാൽ അവിട്ടത്തെ തൃപ്പാദത്തിൽ അടിയങ്ങൾ എത്രയെത്ര നമസ്കരിച്ചാലാണു് മതിയാവുക! സൽഗുരോ! അടിയങ്ങളിതാ നമസ്കരിക്കുന്നു, സ്വീകരിക്കണേ! അനുഗ്രഹിക്കണേ! നാരായണ!"

പൂന്താനം: "ഈ അജ്ഞനായ അടിയൻ ഒരിക്കലും നിന്തിരുവടിമാരുടെ ഗുരുവല്ലല്ലോ."

പാർഷദന്മാർ: അടിയങ്ങൾ സത്യാവസ്ഥ പറയുകയാണേ. അവിട്ടത്തെ വടക്കേ മുററത്തു നിന്നിരുന്നതായ രണ്ടു വരിക്കപ്ലാവുകളായിരുന്നു അടിയങ്ങൾ. ആറുമാസം മുമ്പു് അതു പുഴങ്ങി വീണതു് അവിട്ടന്നോർക്കുന്നുണ്ടല്ലോ. അവിട്ടന്നു ദിവസേന വടക്കിണിയിലിരുന്നു ഭാഗവതം വായിക്കുന്നതും, നാരായണനാമം ജപിക്കുന്നതും കേട്ടുകേട്ടു്, അതിൻെറ ഫലമായി വൃക്ഷജന്മത്തിൽനിന്നും മോചിച്ചു് നേരിട്ടു് ഈ പുണ്യാവസ്ഥയിലെത്തിച്ചേർന്നതാണു്. അടിയങ്ങളെ അവിട്ടന്നു കൈവെടിയരുതേ! അവിട്ടത്തെ ദാസന്മാരാണേ!" ഇത്രയും പറഞ്ഞു് അവർ ശ്രീ പൂന്താനത്തിനെ നമസ്കരിച്ചു. ഭഗവന്നാമശ്രവണമഹാത്മ്യം അനുഭവപ്പെട്ടു പൂന്താനം അത്യധികം സന്തോഷിക്കുകയും, പെട്ടെന്നു ഞെട്ടിയുണരുകയും, ആശ്ചര്യഭരിതനാവുകയും ചെയ്തു.

ഇങ്ങിനെ നാനാപ്രകാരേണ ഭഗവന്നാമത്തിൻെറ ദിവ്യശക്തിയേയും, ആ നാമസങ്കീർത്തനം ചെയ്യുന്ന ഭക്തൻെറ പരമഭാഗ്യത്തേയും ഭഗവാൻ നമുക്കു കാണിച്ചുത

നു. അതനുസരിച്ചു, ഭക്തിപൂർവ്വം സദാ ഹരിനാമകീർത്തനം ചെയ്യുന്ന ഭക്തൻതന്നെയാണു് സർവ്വഥാ പൂജ്യനും, ലോകത്തിനു യഥാർത്ഥനന്മയെ നല്കുന്ന പരോപകാരിയുമായി ശോഭിക്കുന്നതു്. അന്നദാനവും, വസ്ത്രദാനവും ചെയ്തു പാവപ്പെട്ടവരെ തുണയ്ക്കുകയെന്നതു മുഖ്യമായ പരോപകാരമാണെന്നിരുന്നാലും, അതിലുമെത്രയോ ഉപരിയായ, യഥാർത്ഥമായ പരോപകാരം, സദാ ഹരിനാമസങ്കീർത്തനഭാഗ്യം ലോകത്തിനു നല്കുകയെന്നതുതന്നെയാകുന്നു. ആഹാരമോ വസ്ത്രമോ കൊടുത്താൽ തല്ക്കാലം അതു കിട്ടിയവനു രക്ഷയായിത്തീരുന്നു; എങ്കിലും അടുത്തൊരവസരത്തിൽതന്നെ ആഹാരത്തിൻേറയും, വസ്ത്രത്തിൻേറയും ആവശ്യം വീണ്ടും ആവിർഭവിക്കുന്നതും, തന്മൂലം ക്ലേശിക്കാനിടവരുന്നതുമാകുന്നു. ഭഗവന്നാമസങ്കീർത്തനദാനമല്ലാതെ മറെറന്തൊന്നു കൊടുത്താലും അവയെല്ലാം കേവലം താല്ക്കാലികമായ സഹായമായിട്ടേ തീരുകയുള്ളു. ഭഗവന്നാമങ്ങരം കീർത്തിക്കുവാനോ, കേരംക്കുവാനോ ജീവരാശികരംക്കു സംഗതി വരുത്തിക്കൊടുക്കുന്നതാവട്ടെ, ജീവജാലങ്ങളുടെ സംസാരദുഃഖത്തെ എന്നെന്നേയ്ക്കുമായി തീർത്തു പരമസൌഖ്യത്തെ പ്രദാനം ചെയ്യുന്ന സർവ്വോത്തമമായ പരോപകാരമാകുന്നു. ഒരു ജീവൻെറ സർവ്വക്ലേശങ്ങളേയും പരിപൂർണ്ണമായി നശിപ്പിച്ചു് അവനു നിത്യസുഖം നൽകുവാൻ സാധിക്കുകയെന്നതിൽക്കവിഞ്ഞു് എന്തൊരു പുണ്യമാണു് ഒരുത്തനു സമ്പാദിക്കുവാനുള്ളതു്? അതുകൊണ്ടു് അവരവരോടോ, കുടുംബത്തോടോ, നാടിനോടോ, ലോകത്തോടോ അല്പമെങ്കിലും സ്നേഹമുണ്ടെങ്കിൽ യഥാർത്ഥമായ പരോപ

കാരം ചെയ്യണമെന്ന ആഗ്രഹമുണ്ടെങ്കിൽ—വീടുതോറും, നാടുതോറും ജനങ്ങൾ കൂട്ടംകൂട്ടമായിരുന്നു ഭക്തിയോടെ 'നാരായണ'നാമസങ്കീർത്തനം ചെയ്യുകയാണു് വേണ്ടതു്. അങ്ങിനെ വിശ്വാസപൂർവ്വം ഭഗവന്നാമസങ്കീർത്തനം ചെയ്യുന്ന ഭക്തനേയും, ആ ഭക്തന്റെ നാമസങ്കീർത്തനം കേൾക്കുവാനോ, ആചരിക്കുവാനോ, വിശ്വസിക്കുവാനോ, സംഗതി വരുന്നവരേയും, സർവ്വത്തേയും തന്റെ ദിവ്യാവസ്ഥയിൽ ശ്രീഗുരുവായൂരപ്പനെത്തിക്കുന്നതാണു്. അപാരകരുണാവാരിധിയായ ശ്രീ ഗുരുവായൂരപ്പന്റെ പരമകാരുണ്യത്താൽ ആ പരമപദവി ഏവക്കും ലഭിക്കുമാറാകട്ടെ!

നാരായണ—നാരായണ—നാരായണ.

# VIII

"സർവ്വരോഗോപശമനം
സർവ്വോപദ്രവനാശനം
ശാന്തിദം സർവ്വരിഷ്ടാനാം
ഹരേർന്നാമാനുകീർത്തനം."

ഉണ്ണികൃഷ്ണൻ തന്റെ കുഞ്ഞിത്തൃക്കൈയ്യുകൊണ്ടു തൃണാവർത്തന്റെ കഴുത്തു പിടിച്ചു ഞെരുക്കി. അസുരനായ തൃണാവർത്തൻ 'വിട്ടു, വിട്ടു' എന്നു പറഞ്ഞിട്ടും അവിടുന്നു വിട്ടില്ല. ഭഗവാനെ ദർശിക്കുകയോ, സ്പർശിക്കുകയോ, പുണ്യനാമങ്ങൾ കീർത്തിക്കുകയോ മറ്റോ ഒരിക്കൽ ചെയ്യുവെന്നു വരികിൽ, പിന്നീടു് ആ ഭക്തൻ ഭഗവാനെ ഉപേക്ഷിച്ചാലും ആ ഭക്തനെ ശ്രീ ഗുരുവായൂരപ്പൻ കൈവിടാതെ കാത്തുരക്ഷിച്ചു സംസാരദുഃഖത്തെപ്പോലും നശിപ്പിച്ചു, പരമാനന്ദത്തിലെത്തിക്കുന്നതാണു്. ആ ഭഗവാന്റെ തിരുനാമങ്ങൾ സദാ കീർത്തിക്കുന്നതായാൽ, ഡോക്ടർമാരെക്കൊണ്ടും, മററായുർവ്വേദവൈദ്യന്മാരെക്കൊണ്ടും മാററുവാൻ കഴിയാത്ത മഹാരോഗങ്ങൾകൂടി മാറി, പരിപൂർണ്ണസുഖം പ്രാപിക്കുന്നു. ഏതാണ്ടു് ഒരിരുപത്തൊന്നു കൊല്ലംമുമ്പു മഹാപണ്ഡിതനും, ഭക്തോത്തമനും, "ശ്രീ ഭഗവന്നാമവിലാസം" എന്ന മഹൽഗ്രന്ഥത്തിന്റെ കർത്താവുമായ, പൊല്പാക്കരമനയ്ക്കൽ ശ്രീ. ദാമോദരൻ (അനുജൻ) നമ്പൂതിരിപ്പാടു ശ്രീ ഗുരുവായൂരപ്പനെ ഭജിച്ചുകൊണ്ടു താമസിച്ചിരുന്നു. (അദ്ദേഹം ഇ

പ്പോഠം കാശി വിശ്വനാഥസന്നിധിയിൽ താമസിക്കുക യാണു്.) അങ്ങിനെയിരിക്കെ അദ്ദേഹത്തിന്നു പ്രമേഹ ക്കുരു വന്നു. പ്രധാനപ്പെട്ട പല ഡോക്ടർമാരും, അഷ്ട വൈദ്യന്മാരും കൂടിയാലോചിച്ചു ചികിത്സകളാരംഭിച്ചു. ചികിത്സകഠംകൊണ്ടു രോഗത്തിന്നു യാതൊരു ഭേദവും കണ്ടില്ല. പുറത്തു വാരിയെല്ലിൻെറ അടുത്തുള്ള ആ കുരു പൊട്ടി, ചോരയും ചലവും കലിച്ചുതുടങ്ങി. ദീനം മാററുവാൻ പ്രയാസമാണെന്നും, അവസാനനിമിഷം അടുത്തു എന്നും വൈദ്യന്മാരെല്ലാം അഭിപ്രായപ്പെട്ടു. കുരു പൊട്ടിയ ദിക്കിൽ ഒരു പൊളിച്ച നാളികേരത്തി ൻെറ വലുപ്പത്തിൽ ഒരു മടപോലെ ദ്വാരമായി. അതി ൻെറ ഉള്ളിൽ കയ്യിട്ടിട്ടാണു് ചലവും മററും എടുത്തു കളഞ്ഞിരുന്നതു്. അദ്ദേഹത്തിനു് അതിയായ വേദന അനുഭവപ്പെട്ടിരുന്നു. ആ ദൈന്യാവസ്ഥ കണ്ടു് അദ്ദേ ഹത്തെ ശുശ്രൂഷിക്കുന്ന ശിഷ്യന്മാരും, മററു ഭക്തജന ങ്ങളും പ്രാണസങ്കടത്തിലകപ്പെട്ടു. പക്ഷെ, ആ പ്രാണ വേദനയനുഭവിക്കുമ്പോഴും നമ്പൂതിരിപ്പാട്ടിലെ മനസ്സിൽ ശ്രീ ഗുരുവായൂരപ്പൻെറ തൃപ്പാദസ്മരണയും, നാവിൽ നാ രായണനാമവുമാണു് കളിയാടിയിരുന്നതു്. പൊല്പാക്കര നമ്പൂതിരിപ്പാടിനു സുഖക്കേടാവുന്നതിനു മുമ്പുതന്നെ, തിരുനാമാചാര്യനായ ശ്രീ നീലകണ്ഠൻ മേയ്ക്കാടു (കൈവ ല്യമടഞ്ഞ ശ്രീ മേയ്ക്കാടു നീലകണ്ഠൻ നമ്പൂതിരി) അ ദ്ദേഹമൊരുമിച്ചു താമസിച്ചിരുന്നു. വേദാദ്ധ്യയനം, കാ വ്യം, ശാസ്ത്രം മുതലായ വിദ്യാഭ്യാസത്തിനുശേഷം, ശ്രീ നീലകണ്ഠൻ മേയ്ക്കാടു ഭഗവന്നാമത്തിൻെറ അനിതര

സാധാരണമായ ശക്തിയാലാകൃഷ്ടനായി, തിരുനാമമഹിമയെക്കുറിച്ചു നമ്പൂതിരിപ്പാടിനോടു ചർച്ച ചെയ്തും, അസംഖ്യം ആളുകൾക്കു ഭഗവന്നാമോപദേശം ചെയ്തും, തിരുനാമസിദ്ധാന്തങ്ങളാരാഞ്ഞു് അനുഭവപ്പെടുത്തിക്കൊണ്ടും ശ്രീ ഗുരുവായൂരപ്പനെ സർവ്വാത്മനാ ആശ്രയിച്ചു ഭജിക്കുകയായിരുന്നു. നമ്പൂതിരിപ്പാടിൻെറ ഒരു പ്രിയസുഹൃത്തെന്ന നിലയ്ക്കു്, അദ്ദേഹമായിരുന്നു ചികിത്സയുടേയും മററും മേൽനോട്ടം വഹിച്ചിരുന്നതു്. തിരുനാമസങ്കീർത്തനംകൊണ്ടു മാറാത്തതായ ഒരു രോഗവും ഇല്ല; സംസാരരോഗംപോലും മാറും എന്ന ശാസ്ത്രസിദ്ധാന്തം അക്ഷരംപ്രതി വിശ്വസിക്കുന്നവരും, ഭഗവന്നാമത്തിൻെറ ശക്തി ജനങ്ങൾക്കനുഭവപ്പെടുത്തി കൊടുക്കണേയെന്നു ശ്രീ ഗുരുവായൂരപ്പനോടു് ആത്മാർത്ഥമായി പ്രാർത്ഥിക്കുന്ന മഹാത്മാക്കളുമായിരുന്നു, അവരിരുവരും. ഒരു ദിവസം പൊല്ലാക്കര നമ്പൂതിരിപ്പാടു ശ്രീ നീലകണ്ഠൻ മേയ്ക്കാടിനോടിങ്ങനെ പറഞ്ഞു:

"മേയ്ക്കാടു്! എനിക്കു് അസഹ്യമായ വേദന തോന്നുന്നു. ഈ പാഞ്ചഭൌതികമായ ശരീരം എത്രതന്നെ രക്ഷിച്ചു പോററിയാലും, ഇന്നല്ലെങ്കിൽ നാളെ നശിച്ചു പോകുമെന്നതു തീർച്ചയാണു്. അതിലെനിക്കു സങ്കടമില്ല. പക്ഷെ ഈ ശരീരമില്ലെങ്കിൽ ഭഗവന്നാമം ജപിച്ചാനന്ദിക്കുവാനും, ശ്രീ ഗുരുവായൂരപ്പൻെറ പൊന്നുതിരുമേനി കണ്ടാഹ്ലാദിക്കുവാനും മററും സാദ്ധ്യമല്ലല്ലോ എന്നോക്കുമ്പോൾ അതിയായ സങ്കടം വരുന്നു. ഈ ചികിത്സകൊണ്ടൊന്നും എൻെറ ദീനം മാറുമെന്നു തോന്നുന്നി

ല്ല. കരുണാർണ്ണവനായ ശ്രീ ഗുരുവായൂരപ്പൻെറ തിരുനാമൌഷധസേവകൊണ്ടല്ലാതെ രക്ഷ കിട്ടുവാൻ പ്രയാസമാണു്."

മേല്പ്പാടീവിധം മറുപടി പറഞ്ഞു: "നമ്പൂരി പറഞ്ഞതു ശരിയാണു്. നാരായണനാമസങ്കീർത്തനംകൊണ്ടു തീച്ച്യയായും ഈ രോഗം മാറാതിരിക്കില്ല.

'ഹരിനാമൌഷധം പീത്വാ
വ്യാധിസ്ത്യാജ്യോ ന സംശയഃ.'

ഹരിനാമമാകുന്ന ഔഷധസേവകൊണ്ടു സർവ്വരോഗങ്ങളും നശിക്കുമെന്നതിൽ സംശയമില്ലെന്നും,

'ആർത്താ വിഷണ്ണാഃ ശിഥിലാശ്ച ഭീതാഃ
ഘോരേഷു ച വ്യാധിഷു വർത്തമാനാഃ
സങ്കീർത്ത്യ നാരായണശബ്ദമാത്രം
വിമുക്തദുഃഖാഃ സുഖിനോ ഭവന്തു'.

നിത്യാനന്ദവസ്തുവായ ഭഗവാങ്കൽ മനസ്സിനെ ഉറപ്പിക്കുവാൻ ശക്തിയില്ലാത്തവരും മനോദുഃഖങ്ങളനുഭവിക്കുന്നവരും സദാ ഭയത്തോടുകൂടിയവരും, മഹാരോഗങ്ങൾ ദേഹമാസകലം വ്യാപിച്ചു നിത്യനരകമനുഭവിക്കുന്ന അതിദീനന്മാരായ ആളുകളും, 'നാരായണ' എന്ന ശബ്ദം ഉച്ചരിച്ചതുകൊണ്ടുതന്നെ സർവ്വദുഃഖങ്ങളേയും വേരോടുകൂടി പുഴക്കിക്കളഞ്ഞു നിത്യസുഖം പ്രാപിക്കുന്നു, എന്നുമാണല്ലോ ശാസ്ത്രസിദ്ധാന്തം. അതുകൊണ്ടു നമ്പൂതിരിക്കു് ഒട്ടും സമാധാനക്കുറവു വേണ്ട; ഇന്നു മുതൽക്കുതന്നെ നാമജപമാരംഭിക്കാം." തിരുനാമസൽഗുരുവായ ശ്രീ

നീലകണ്ഠൻ ഇത്രയുമരുളിച്ചെയ്തു, മററു ഭക്തരൊരുമിച്ചു ശ്രീ ഗുരുവായൂരപ്പൻെറ ഉച്ചപൂജയ്ക്കു തൊഴുവാൻ പോയി. ഉച്ചപൂജ തുറന്നു തൊഴുതു്, "അടിയങ്ങളിതാ തിരുനാമസങ്കീൎത്തനത്തിന്നായിപ്പോകുന്നു. ശ്രീ ഗുരുവായൂരപ്പാ! അവിടുന്നു പൊല്ലാക്കര നമ്പൂതിരിയുടെ ദീനം വേഗം മാററിത്തരണേ! ഇതുവഴി നിന്തിരുവടിയുടെ തിരുനാമവൈഭവം ലോകത്തിന്നു് അനുഭവപ്പെടുത്തിക്കൊടുക്കണേ!" എന്നു പ്രത്യേകം പ്രാൎത്ഥിക്കുകയും, അദ്ദേഹം അനേകഭക്തന്മാരേയും കൂട്ടി നമ്പൂതിരിപ്പാടു താമസിക്കുന്ന സ്ഥലത്തു പോയി നാരായണനാമജപം ആരംഭിക്കുകയും ചെയ്തു. ശ്രീ ഗുരുവായൂരപ്പൻെറ ഉച്ചപൂജ കഴിഞ്ഞാൽ കുറെ ഭക്തന്മാർ ചേൎന്നു് അന്നുമുതൽ നിത്യം ഈരണ്ടു മണിക്കൂർ നാരായണനാമസങ്കീൎത്തനം നടത്തിപ്പോന്നു.

ഭക്തന്മാരുടെ വാക്കു സത്യമാക്കിത്തീൎക്കുന്ന ഭക്തവത്സലനാണല്ലോ ഗുരുവായൂരപ്പൻ. അവിടുത്തെ അപാരകരുണ ഭക്തന്മാൎക്കു് അനുഭവപ്പെട്ടുതുടങ്ങി! നമ്പൂതിരിപ്പാടിൻെറ രോഗം ക്രമത്തിൽ ഭേദപ്പെട്ടുകൊണ്ടിരുന്നു. എന്തിനു പറയട്ടെ, ആറുമാസംകൊണ്ടു ദണ്ണമെല്ലാം മാറി അദ്ദേഹത്തിനു പൂൎണ്ണസുഖം ലഭിച്ചു. നാരായണനാമസങ്കീൎത്തനംകൊണ്ടു മഹാരോഗം മാറിക്കണ്ടതിൽ എല്ലവരുമാശ്ചൎയ്യപ്പെട്ടു. തിരുനാമസങ്കീൎത്തനമഹിമ പ്രത്യക്ഷമായനുഭവപ്പെട്ടതിൽ നമ്പൂതിരിപ്പാടും, തിരുനാമസപ്താഹശിക്ഷാഗുരുവായ ശ്രീ നീലകണ്ഠനും അത്യധികം സന്തോഷിച്ചു. ഭഗവന്നാമമാഹാത്മ്യം അനുഭവഗോചരമാക്കിയ ശ്രീ ഗുരുവായൂരപ്പൻെറ മഹാകാരുണ്യത്തിന്നു്

ഏതുവിധത്തിലാണു് നന്ദി പറയേണ്ടതെന്നു നിശ്ചയമില്ലാതെ, ശ്രീ ഗുരുവായൂരപ്പനെത്തന്നെ ഭക്തിയോടെ സ്മരിച്ചിരിക്കുമ്പോഴും, “യജ്ഞാനാം ജപയജ്ഞോസ്മി” എന്ന ഗീതാവാക്യം ‘നീലകണ്ഠ’ഹൃദയത്തിൽ ഉദിച്ചു. സർവ്വവേദങ്ങളുടേയും, ഉപനിഷത്തുക്കളുടേയും സാരമായ ശ്രീമൽഭാഗവതത്തിൻേറയും സാരസാരമായി ശോഭിക്കുന്ന നാരായണനാമം സപ്താഹയജ്ഞരൂപത്തിൽ, കലികാലത്തിലെ ജനങ്ങളുടെ ദോഷനിവൃത്തിയ്ക്കുവേണ്ടി ഉടനെ ആരംഭിക്കണമെന്നു ശ്രീ ഗുരുവായൂരപ്പൻ ശ്രീ നീലകണ്ഠൻ മേയ്ക്കാടിന്നു തോന്നിപ്പിച്ചു—അതെ, അതിന്നായി അദ്ദേഹത്തെ പ്രേരിപ്പിച്ചു. അതിന്നനുസരിച്ചു നമ്പൂതിരിപ്പാടു തൻെറ സുഖക്കേടു മാറിക്കുളിച്ച ദിവസം—അനിഴം നാളിൽ—തിരുനാമസപ്താഹയജ്ഞം ഇദംപ്രഥമമായാരംഭിച്ചു. പിന്നീടു മാസംതോറും ഓരോ നാമസപ്താഹം ആ നാളിലാരംഭിച്ചു്, അവിട്ടം നാളിൽ അവസാനിക്കുകയെന്ന നിലയ്ക്കു് ഒരു കൊല്ലം നടത്തി. അടുത്ത കൊല്ലമായപ്പോഴേക്കും രണ്ടാം ലോകമഹായുദ്ധം തുടങ്ങി. ആപന്നിവൃത്തിയ്ക്കു് എന്താണു് ചെയ്യേണ്ടതെന്ന ചിന്ത പലരിലുമുദിച്ചു. എല്ലാവക്കും ഒരുപോലെ അനുഷ്ഠിക്കുവാൻ സാധിക്കുന്നതും ഒരുവിധ ന്യൂനതകളും വരാനില്ലാത്തതും, ലോകത്തിന്നു സവ്വരക്ഷയും നൽകുന്നതും, കലികാലത്തെ അത്യുത്തമവുമായ ധമ്മം നാരായണനാമസങ്കീത്തനമാണെന്നു ശ്രീ നീലകണ്ഠൻ മേയ്ക്കാടു് അഭിപ്രായപ്പെട്ടു. മററു ഭക്തോത്തമന്മാർ അതിനെ പിന്താങ്ങി. അങ്ങിനെ ശ്രീ നീലകണ്ഠൻെറ ശിക്ഷണ

ത്തിൽ എല്ലാവരും ചേൻ്റു. ശ്രീ ഗുരുവായൂരപ്പൻെറ തിരുമുമ്പിൽവെച്ച് 'നാരായണ'നാമജപം (രാവിലേയും വൈകുന്നേരവും ഓരോ മണിക്കൂറു) നാല്പത്തൊന്നു ദിവസം നടത്തി. ശ്രീ ഗുരുവായൂരപ്പൻെറ ദീപാരാധന കഴിഞ്ഞാൽ ഇന്നും പതിവായിട്ട് ഊട്ടുപുരയിൽവെച്ച് നടത്തിവരുന്ന നാരായണനാമജപം, ആ നാല്പത്തൊന്നാം ദിവസം മുതൽ മുട്ടാതെ ഭഗവൽകൃപയാൽ നടന്നു വരികയാണ്. ആ ഭഗവൽകൃപ കല്പാന്തകാലത്തോളം നീണ്ടുനില്ക്കുമെന്നു നമുക്കു പ്രത്യാശിക്കാം. അങ്ങിനെയുള്ള നാരായണനാമസങ്കീത്തനംകൊണ്ടു ഭയങ്കരബാധകഠംപോലും നശിച്ച് പൂണ്ണസുഖം ലഭിക്കുമെന്നതു ഭക്തന്മാക്കു ഭഗവാൻ കാണിച്ചുകൊടുത്തുകൊണ്ടാണ് പ്രശോഭിക്കുന്നതു്.

ശത്രുക്കളിൽനിന്നും, പ്രേതങ്ങളിൽനിന്നും, രക്ഷസ്സുകളിൽനിന്നും, പിശാചുക്കളിൽനിന്നും മററും വന്നു ചേരുന്ന എല്ലാവിധമായ ഉപദ്രവങ്ങളും നാരായണനാമസങ്കീത്തനം ചെയ്യുന്നപക്ഷം നിശ്ശേഷം നശിക്കുകയും ഭഗവാൻെറ പൂണ്ണകാരുണ്യം ഭക്തനനുഭവപ്പെടുകയും ചെയ്യുന്നു. "തിരുമിററക്കോടു്" മഹാക്ഷേത്രത്തിൻെറ അടുത്ത് കരില്ലത്ത് ഒരു വൈദ്യൻ നമ്പൂതിരി ഉണ്ടായിരുന്നു. പ്രധാനപ്പെട്ട പല കുടുംബങ്ങളിലും അദ്ദേഹം ചികിത്സ നടത്തിക്കൊണ്ടിരുന്നു. അദ്ദേഹത്തിൻെറ കുട്ടികഠംക്കെല്ലാം പെട്ടെന്നു ദീനം തുടങ്ങി. എന്തു മരുന്നു കൊടുത്തുനോക്കിയിട്ടും അവരുടെ സുഖക്കേടു മാറിയില്ല. ആരും അദ്ദേഹത്തെ ചികിത്സയ്ക്കു വിളിക്കാതെയായി.

ആകപ്പാടെ ദാരിദ്ര്യം മുതലായ പലേ കഷ്ടപ്പാടുകളും വ
ന്നുചേൻറു. ഈ കഷ്ടസ്ഥിതി വരുവാനുള്ള കാരണമെന്താ
ണെന്നു് അറിയുവാനായി അദ്ദേഹം 'പാഴൂര് പടിപ്പു
ര'യിൽ പോയി പ്രശ്നം വെപ്പിച്ചുനോക്കി. പ്രേതങ്ങളു
ടേയും, രക്ഷസ്സുകളുടേയും, ശത്രുക്കളുടേയും മററും ഭയങ്കര
മായ ഉപദ്രവങ്ങൾകൊണ്ടാണു് ഈവിധം ക്ലേശങ്ങളനു
ഭവിക്കേണ്ടിവന്നതെന്നു കണ്ടു. ആ ദോഷപരിഹാരാത്ഥ
മായി സുമാർ രണ്ടായിരം ഉറുപ്പിക ചിലവുവരുന്ന ഒരു
ചാത്ത് കണിയാൻ അദ്ദേഹത്തിൻെറ കയ്യിൽ കൊടു
ത്തു. അന്നന്നത്തെ ചിലവു കഴിച്ചുകൂട്ടുവാനുള്ള പണംത
ന്നെയില്ലാതെ ക്ലേശിച്ചിരുന്ന അദ്ദേഹം ആ ചാത്തി
ലെ വിവരമറിഞ്ഞപ്പോൾ നടുങ്ങിപ്പോയി; പ്രാണസങ്കട
ത്തിലകപ്പെട്ടു. വിഷയികൾക്കു് ആപത്തു വരുമ്പോൾ,
ഭ്രാന്തു പിടിച്ചോ മറേറാ കൂടുതൽ വലയുവാനോ, അല്ലാ
ത്തപക്ഷം ആത്മഹത്യ ചെയ്യുവാനോ ഇടവരുന്നു. പുണ്യ
മുള്ളാളുകൾക്കാകട്ടേ, കഷ്ടപ്പാടുകൾ വരുമ്പോൾ ശ്രീ ഗു
രുവായൂരപ്പനെ കൂടുതൽ ആശ്രയിക്കുവാനും, അതുവഴി
ആനന്ദജീവിതം നയിക്കുവാനും സാദ്ധ്യമാകുന്നു. ശ്രീഗുരു
വായൂരപ്പൻെറ സമീപത്തു വന്നു സങ്കടം പറഞ്ഞാൽ സ
കല കഷ്ടപ്പാടും തീൎന്നു പൂൎണ്ണസുഖം ലഭിക്കുമെന്നു വി
ശ്വസിച്ചു അദ്ദേഹം ഗുരുവായൂർ വന്നു ഭഗവത്തൃപ്പാദ
ത്തിലും, സജ്ജനങ്ങളുടെ മുമ്പിലും തൻെറ സങ്കടം സമ
ൎപ്പിച്ചു. മഹത്തുക്കളുടെ സദുപദേശം സ്വീകരിച്ചു് അ
ദ്ദേഹം സ്വഗൃഹത്തിലേയ്ക്കു പോയി. പിറേറന്നാൾ മു
തൽ രാവിലേയും ഉച്ചയ്ക്കും, വൈകുന്നേരവും ഭദ്രദീപം

കൊളുത്തിവെച്ചു കുടുംബസഹിതമിരുന്നു് ഓരോ മണിക്കൂർവീതം ഭക്തിവിശ്വാസപൂർവ്വം നാരായണനാമം ജപിക്കുവാൻ തുടങ്ങി. അഞ്ചാറുമാസത്തിന്നുള്ളിൽ കട്ടികളുടെ ദീനമെല്ലാം മാറുകയും, ദാരിദ്ര്യക്ലേശമെല്ലാം തീരുകയും മനസ്സമാധാനം കൈവരികയും ചെയ്തു. പിന്നീടു യാദൃച്ഛികമായി പാഴൂര പടിപ്പുരയിൽ പോയപ്പോഠം വീണ്ടും പ്രശ്നം വെപ്പിച്ചു. "തമ്പുരാനേ പ്രതിവിധി ചെയ്തതെല്ലാം വേണ്ടതുപോലെയായിട്ടുണ്ടു്. അടിയൻ എഴുതിത്തന്ന ചാത്തിൽ പറഞ്ഞ പ്രതിവിധികളല്ലല്ലോ ചെയ്തിരിക്കുന്നതു്! അതിലുമെത്രയോ വലുതായ മഹൽകർമ്മം — നാരായണ മന്ത്രജപയജ്ഞം — നടത്തിയതിനാൽ സാക്ഷാൽ വ്യാഴമായ ശ്രീ ഗുരുവായൂരപ്പൻ പ്രസാദിച്ചു് അവിടുത്തെ കുടുംബത്തെ കാത്തുരക്ഷിക്കുന്നതായിട്ടിതാ രാശിയിൽ കാണുന്നു." എന്നു കണിയാൻ പറഞ്ഞു. ശ്രീ ഗുരുവായൂരപ്പന്റെ ഭക്തവാത്സല്യവും, തിരുനാമമഹിമയുമറിഞ്ഞു് ആ വൈദ്യൻനമ്പൂതിരി പൊട്ടിക്കരഞ്ഞു. ശ്രീ ഗുരുവായൂരപ്പന്റെ തിരുനാമമഹിമ അനുഭവപ്പെടുവാൻ ഭാഗ്യം ലഭിച്ച പുണ്യശാലികഠം ഒരു പ്രകാരത്തിലും ആ ദിവ്യനാമം കൈവിടാനൊരുങ്ങുകയില്ല. ആ മഹാത്മാവു് അതിനുശേഷം സദാസമയവും സാനന്ദം നാരായണനാമം കീർത്തിച്ചുകൊണ്ടിരുന്നു. പിന്നീടൊരിക്കൽ അദ്ദേഹം ശ്രീ നീലകണ്ഠൻ മേയ്ക്കാടു താമസിക്കുന്ന സ്ഥലത്തു (ഗുരുവായൂർ) വന്നു് ഇങ്ങിനെ പറഞ്ഞു:—

“മേയ്ക്കാട്ട്! കഷ്ടപ്പാടിൽപ്പെട്ടു വലഞ്ഞു ഞാൻ മുമ്പ് ഇവിടെ വന്നവസരത്തിൽ, ‘ഇല്ലത്തുവെച്ച് കുടുംബസമേതം നാരായണനാമം ജപിച്ചോളൂ; ശ്രീഗുരുവായൂരപ്പൻ അങ്ങയെ രക്ഷിക്കും, സത്യം.’ എന്നു പറഞ്ഞ് എന്നെ അനുഗ്രഹിച്ചതു ഞാൻ മറന്നിട്ടില്ല. ഇന്നെനിക്കു പ്രായാധിക്യത്താൽ കണ്ണിനു കാഴ്ചക്കുറവുണ്ടെങ്കിലും അതിൽ ഖേദമില്ല. കാരണം ആവശ്യമില്ലാത്ത വസ്തുക്കളൊന്നും കാണില്ലല്ലോ. നേരേമറിച്ച് എന്റെ മനസ്സിനു കാഴ്ച കിട്ടിയിട്ടുണ്ട്. ആ കണ്ണനുണ്ണിയെ ഹൃദയകമലത്തിൽ കണ്ടാനന്ദിക്കുവാനുള്ള മഹാഭാഗ്യമെന്നും നിലനിർത്തിത്തരണേ! തിരുനാമം നാവിൽ നിന്നു വിട്ടുപിരിയാതിരിക്കുവാൻ അനുഗ്രഹിക്കണേ! നമസ്കാരം.”

ഏഴരശ്ശനി, കണ്ടകശ്ശനി, ദുഃസ്വപ്നം മുതലായ കാലപ്പിഴകൾ ബാധിച്ചവർ നിരന്തരം ഭക്തിപൂർവ്വം നാരായണനാമസങ്കീർത്തനം ചെയ്യുന്നതായാൽ, ആ ക്ലേശങ്ങളനുഭവിക്കേണ്ടതായ ചീത്തക്കാലംപോലും പരമശ്രേയസ്സുകൾ കൈവരുന്ന നല്ല കാലമായി മാറുന്നതാണ്. നിരന്തരം ഹരിനാമസങ്കീർത്തനം ചെയ്യുന്ന ഭക്തനു വന്നുചേരുന്ന ശാരീരികരോഗങ്ങളേയും, സംസാരരോഗത്തേയും, സർവ്വവിധമായ ഉപദ്രവങ്ങളേയും നശിപ്പിക്കുകയും പൂർണ്ണരക്ഷ നൽകുകയും, കാലപ്പിഴകൾ തീർത്തു നിത്യസുഖം പ്രദാനം ചെയ്യുകയും ചെയ്യുന്നതാണ് നാരായണനാമസങ്കീർത്തനമെന്നതു ഭക്തജനങ്ങളുടെ ചരിത്രദ്വാരാ—അ

നഭവദ്രൂപത്തിൽ—ശ്രീഗുരുവായൂരപ്പൻ. ലോകത്തിനു് ഇന്നും എന്നും കാണിച്ചുകൊണ്ടിരിക്കുന്നു. ആ ശ്രീഗുരുവായൂരപ്പനെ ആശ്രയിച്ചു നാമസങ്കീർത്തനം ചെയ്തു ജീവിതത്തിൽ പൂർണ്ണരക്ഷ നേടുവാൻ എല്ലാവരേയും തന്തിരുവടിതന്നെ അനുഗ്രഹിക്കുമാറാകട്ടേ!

നാരായണ_നാരായണ_നാരായണ.

## IX

യാതൊരു വിഷയത്തിലുമാസക്തിയില്ലാതെ ശ്രീഗുരുവായൂരപ്പനെ ആശ്രയിച്ച്, തിരുനാമം ജപിക്കുകയെന്നതു് അത്യുത്തമമാണു്. സകാമഭജനം ചിലപ്പോൾ ക്ലേശകരമായിത്തീൎന്നു എന്നുവരും. പ്രപഞ്ചത്തിലെ വിഷയാദികളെല്ലാംതന്നെ കിട്ടിയാലും മനഃസംതൃപ്തി ലഭിക്കുന്നതല്ല.

"അൎത്ഥമെത്ര വളരെയുണ്ടായാലും
തൃപ്തി വരാ മനസ്സിന്നൊരുകാലം
പത്തു കിട്ടുകിൽ നൂറു മതിയെന്നും
ശതമാകിൽ സഹസ്രം മതിയെന്നും
ആയിരം പണം കയ്യിലുണ്ടാവുമ്പോൾ
അയുതമാകിലാശ്ചൎയ്യമെന്നതും
ആശയായുള്ള പാശമിതിങ്കേന്നു
വേർപെടാതെ കരേറുന്നു മേല്ക്കുമേൽ."

എന്നു ഭക്തചൂഡാമണിയായ പൂന്താനം അരുളിച്ചെയ്തും പോലെ, ഐശ്വൎയ്യാദികളെത്ര കിട്ടിയാലും കൂടുതൽ കൂടുതൽ അതിൽ ആശ വളരുകയും, സമാധാനക്കേടനുഭവപ്പെടുകയുമാണു് ചെയ്യുന്നതു്. ചുരുക്കിപ്പറഞ്ഞാൽ, "ദുഃഖൌഷധം തദപി ദുഃഖ"മായിത്തീരുന്നു. സന്തതി സമ്പത്തു മുതലായ സുഖവസ്തുക്കൾതന്നെ അതിൻെറ നാശവസ്തുവായിപ്പരിണമിക്കുന്നു. അതിനാൽ മനസ്സിലെ വിഷമതകൾ തീരണമെങ്കിൽ സകാമഭാവം നശിക്കുകയും,

13*

കേവലഭക്തിഭാവമവലംബിക്കുകയും വേണമെന്നതു സ്പ ഷ്ടമാകുന്നു. പക്ഷേ, അതത്ര എളുപ്പമല്ലല്ലോ. സാധാരണ മായി മിക്ക ജനങ്ങളും ഓരോ ഉദ്ദേശങ്ങൾ സാധിക്കുവാ നുള്ള വാഞ്ഛയോടുകൂടിയാണു് ഭഗവാനെ ആശ്രയിക്കു ന്നതു്. അങ്ങിനെയുള്ളവക്കും യഥാത്ഥാനന്ദത്തിലെത്തി ച്ചേരുവാൻ നാമസങ്കീത്തനംപോലെ സുഗമവും ശ്രേഷ്ഠ വുമായ മാഗ്ഗം വേറെയില്ല. സകാമഭാവത്തിലാണ്ടുകിട ക്കുന്ന ഹൃദയവും, നിഗ്ഗുണമായ ഭഗവന്നാമം കീത്തിക്കു ന്നതായാൽ കാമരഹിതവും, നിത്യാനന്ദാനുഭവയോഗ്യ വുമായിത്തീരുന്നു.

വള്ളുവനാട്ടുതാലൂക്കിലെ ഒരു പുരാതന വാരിയകു ടുംബത്തിലുണ്ടായിരുന്ന രണ്ടു സ്ത്രീകൾക്കു 48-ം, 46-ം വയസ്സു പ്രായമായിട്ടും സന്തതിയുണ്ടായിരുന്നില്ല. സന്ത ത്യത്ഥമനേകം സല്ക്കമ്മങ്ങൾ ചെയ്തിട്ടും യാതൊരു ഫ ലവും കണ്ടില്ല. പ്രശ്നം വെപ്പിച്ചു നോക്കിയതിൽ സന്ത തിയുണ്ടാകുവാൻ യോഗമില്ലെന്നും കണ്ടു. കുടുംബനി ല്പിന്നായി ഒരു പെൺകുട്ടിയെങ്കിലുമുണ്ടായിക്കാണുവാൻ കാരണവരായ സ്ത്രീക്കു് അതിയായ ആഗ്രഹമുണ്ടായിരു ന്നു. തന്മൂലം അവരത്യധികം വ്യസനിച്ചിരുന്നു. ദുഃഖാ ത്തയായ ആ സ്ത്രീ ശ്രീഗുരുവായൂരപ്പൻെറ സന്നിധി യിൽ വന്നു ഭജനമാരംഭിച്ചു. അങ്ങിനെയിരിക്കെ യാദൃ ച്ഛികമായി, ഭാഗവതോത്തമനായ കൂടല്ലൂർ കുഞ്ഞിക്കാവു നമ്പൂതിരിപ്പാട്ടിലെ ഭക്തിസംവദ്ധകമായ ഭാഗവതംവാ യന കേൾക്കുവാനുള്ള മഹാഭാഗ്യം ലഭിച്ചു. ശ്രീമൽഭാഗ വതത്തിൽ ശ്ലോകംപ്രതി പ്രകാശിക്കുന്ന ഭഗവന്നാമമാ

ഹാത്മ്യം ഹൃദയത്തിൽ സ്മരിക്കുകയാൽ ആനന്ദഭരിത നായി, ഹൃദയസ്പൃക്കാകുംവണ്ണം കൃഷ്ണാ! കൃഷ്ണാ! എന്ന ദ്ദേഹം വിളിക്കുന്നതും, ഭക്തിഭാവത്തോടെ ഭഗവദ്ദിവ്യ ലീലകൾ വർണ്ണിക്കുന്നതും കേട്ട് അവർക്കു ശ്രീ കുഞ്ഞിക്കാവുനമ്പൂതിരിപ്പാടിൻെറ പേരിൽ ഭക്തിവിശ്വാസം ജനി ച്ചു. അദ്ദേഹത്തിൻെറ അനുഗ്രഹം കിട്ടിയാൽ തൻെറ സർവ്വസങ്കടവും തീരുമെന്നുറച്ചു, ശ്രീ കുഞ്ഞിക്കാവു നമ്പൂ തിരിപ്പാടു വായന കഴിഞ്ഞു മതിലകത്തു നമസ്കാരക്ക ല്ലിലിരുന്നു നാമം ജപിച്ചുകൊണ്ടിരിക്കുമ്പോൾ ആ സ്ത്രീ ആ പരമധന്യൻെറ തൃക്കാല്ക്കൽ വീണു നമസ്കരിച്ചു്, 'അടിയനു സന്തതിയുണ്ടാവാൻ അവിടുന്നനുഗ്രഹിക്ക ണേ! പ്രാണസങ്കടം തീർത്തു രക്ഷിക്കണേ!'യെന്നു കര ഞ്ഞുകൊണ്ടപേക്ഷിച്ചു. കഷ്ടപ്പെടുന്നവരിൽ വാത്സല്യ മുള്ളവരും കൃപാശാലികളുമാണല്ലോ സജ്ജനങ്ങൾ. കു ഞ്ഞിക്കാവുനമ്പൂതിരിപ്പാടു് അവരോടിവിധം അരുളി ച്ചെയ്തു:—

'വാരസ്യാരേ, വ്യസനിക്കേണ്ട. ദുരിതംകൊണ്ടാണു് ഈവിധം ദുഃഖിക്കേണ്ടിവന്നതു്. ദുരിതം പരിപൂർണ്ണ മായി നശിക്കാതെ ഒരു വിധത്തിലും ശ്രേയസ്സനുഭവ പ്പെടുന്നതല്ല. അതുകൊണ്ടു, വിശ്വംഭരനായ ശ്രീ ഗുരുവാ യൂരപ്പനെ വിശ്വസിച്ചു തിരുനാമസങ്കീർത്തനം ചെയ്തോ ളൂ. നാമസങ്കീർത്തനംകൊണ്ടു ദുരിതം തീരുമോ എന്താ ണെങ്കിൽ,

'യത്ര കുത്ര സ്ഥിതോ വാപി
കൃഷ്ണ കൃഷ്ണേതി കീർത്തയേൽ

സർവ്വപാപവിശുദ്ധാത്മാ
സ ഗച്ഛേൽ പരമാം ഗതിം.'

ഗുരുവായൂര മതിലകത്തോ, നാട്ടിലോ, വീട്ടിലോ, കാട്ടിലോ, റോട്ടിലോ, പട്ടണത്തിലോ എവിടെ വച്ചായാലും ഒരുവൻ കൃഷ്ണ! കൃഷ്ണ! എന്നു സങ്കീർത്തനം ചെയ്യുന്നതായാലവൻെറ സർവ്വദുരിതങ്ങളും പാടേ നശിക്കുകയും, അവൻ ഉത്തമഗതിയെ പ്രാപിക്കുകയും ചെയ്യും. നാമകീർത്തനത്താലഭീഷ്ടസിദ്ധി കൈവരുമോയെന്നും സംശയിക്കേണ്ട.

'മാനവോ വിഷ്ണുനാമാനി
പഠൻ നിത്യമതന്ദ്രിതഃ
യം യം കാമമഭിധ്യായേൽ
തം തമാപ്നോത്യസംശയഃ.'

സർവ്വവ്യാപിയായ ശ്രീ ഗുരുവായൂരപ്പൻെറ തിരുനാമങ്ങളാലസ്യം കൈവെടിഞ്ഞു നിരന്തരം കീർത്തിക്കുന്ന ഭക്തനു് എന്തെല്ലാം അഭിലാഷങ്ങളുണ്ടോ, അതെല്ലാം തീർച്ചയായും ലഭിക്കുന്നതാണു്. അതുകൊണ്ടു, ഭക്തവത്സലനായ ശ്രീ ഗുരുവായൂരപ്പനെ ആശ്രയിച്ചു ദിവസംതോറും 42000 കൃഷ്ണ! കൃഷ്ണ! എന്നു ജപിക്കുക. മനോവേദനയെല്ലാം തീർത്തു ശ്രീ ഗുരുവായൂരപ്പൻ വേണ്ടതുപോലെ അനുഗ്രഹിക്കുന്നതാണു്.'

സാരഗർഭവും ഭക്ത്യുത്തേജകവുമായ ശ്രീ കുഞ്ഞിക്കാവുനമ്പൂതിരിപ്പാട്ടിലെ അരുളപ്പാടു കേട്ടു് ആ വാരസ്യാരു് അദ്ദേഹത്തിനെ വീണ്ടും നമസ്കരിച്ചു, കൃഷ്ണനാമോപദേശം സ്വീകരിച്ചു നാട്ടിലേയ്ക്കു മടങ്ങി.

തന്റെ ഗൃഹത്തിനു തൊട്ടടുത്തു സ്ഥിതി ചെയ്യുന്ന ക്ഷേത്രത്തിലെ ശ്രീകൃഷ്ണത്തിരുമുക്ക മാല കെട്ടിക്കൊടുത്തും പൂജയ്ക്കു പൂവ്വറുത്തുകൊടുത്തും ആ വാരസ്യാര് കുഞ്ഞിക്കാവുനമ്പൂതിരിപ്പാടിന്റെ നിർദ്ദേശം അക്ഷരംപ്രതി വിശ്വസിച്ചുകൊണ്ടു ഭക്തിപൂർവ്വം കൃഷ്ണനാമം ജപിച്ചുവന്നു. അതികാമത്തോടെയാണാദ്യം നാമസങ്കീർത്തനം ആരംഭിച്ചതെങ്കിലും, ക്രമത്തിൽ അവരുടെ മനസ്സാകുന്ന കണ്ണാടിയിലെ മാലിന്യങ്ങൾ നിശ്ശേഷം നീങ്ങുകയും, ആനന്ദാനുഭൂതി അനുഭവപ്പെടുകയും ചെയ്തു. തൽഫലമായി, സന്തതിയുണ്ടാവണേയെന്ന പ്രാർത്ഥന അസ്തമിച്ചു; എന്നു മാത്രമല്ല, അവരുടെ ഹൃദയാകാശത്തിൽ ശ്രീകൃഷ്ണചന്ദ്രൻ മിന്നിത്തിളങ്ങുവാനും തുടങ്ങി. ആ ഭഗവൽകൃപാചന്ദ്രികയാൽ മനം കുളിക്കുകയും ചെയ്തു. കൃഷ്ണനാമസങ്കീർത്തനപരമാനന്ദം ആസ്വദിച്ചുകൊണ്ടു ധന്യജീവിതം നയിക്കുന്ന ആ സുകൃതിനിയായ വാരസ്യാര് ഒരു സംവത്സരാനന്തരം ഗുരുപവനപുരേശനെ ഭജിക്കുവാനും, വന്ദ്യസൽഗുരുപാദത്തിൽ വന്ദിക്കുവാനുമായി ഗുരുവായൂരിലെത്തിച്ചേർന്നു. ഭഗവദ്ദർശനത്തിന്നുശേഷം മഹാത്മാവായ നമ്പൂതിരിപ്പാടിനെ നമസ്കരിച്ചിപ്രകാരം പ്രാർത്ഥിച്ചു:

“പരമസൽഗുരോ! തിരുനാമസങ്കീർത്തനാനന്ദം അനുഭവിക്കുവാനുള്ള കാരുണ്യാനുഗ്രഹവർഷം ഈയുള്ളവളിൽ അവിടുന്നെന്നും നൽകേണമേ!”

ശ്രീ കുഞ്ഞിക്കാവുനമ്പൂതിരിപ്പാട്:—“എന്താ, വാരസ്യാരുടെ ആഗ്രഹം സഫലമായില്ലേ?

വാരസ്യാര്:—കുട്ടിയുണ്ടായിക്കാണുവാനുള്ള അടിയന്റെ ആസക്തിയെല്ലാം അവിടുത്തെയനുഗ്രഹത്താൽ നശിച്ചുകഴിഞ്ഞിരിക്കുന്നു: "ഉണ്ണികൃഷ്ണൻ മനസ്സിൽക്കളിക്കുമ്പോളുണ്ണികൾ മററുവേണമോ മക്കളായ്." എന്നു പൂന്താനം തിരുമനസ്സിൽനിന്നു പാടിയ ആ ആനന്ദാവസ്ഥ അജ്ഞയായ അടിയനു് അനുഭവപ്പെടുത്തിത്തന്ന അവിടുത്തെ കരുണയ്ക്കു് അടിയനിതാ വീണ്ടും നമസ്കരിക്കുന്നു. സൽഗുരോ! പരമദയാലോ! ഈയൊരനുഗ്രഹം എന്നും നിലനിർത്തിത്തരണേ! കൃഷ്ണ! കൃഷ്ണ!

"കൃഷ്ണനാമംതന്നെ ഇനിയും കീർത്തിക്കുക. ഭക്തവത്സലനായ ഭഗവാൻ വാരസ്യാരുടെ കണ്ണിലും കരളിലും സദാ കളിയാടുന്നതാണു്. വാരസ്യാരുടെ അനുജത്തിയ്ക്കു കുട്ടിയുണ്ടാവുന്നതും, ആ പരമ്പരവഴി സന്തതിയും, സമ്പത്തും വർദ്ധിക്കുന്നതുമാണു്. ശ്രീ ഗുരുവായൂരപ്പൻ നിങ്ങളെയെല്ലാവരേയും അനുഗ്രഹിക്കട്ടെ!" എന്നു കുഞ്ഞിക്കാവുനമ്പൂതിരിപ്പാടു കരുണാപുരസ്സരം അരുളിച്ചെയ്തു വാരസ്യാരെ അനുഗ്രഹിച്ചു. സന്തതിയും, സമ്പത്തും ഒരുപോലെ മേൽക്കുമേൽ വളൎന്നുകൊണ്ടു് ആ കുടുംബം ഇന്നും പൂൎണ്ണമായി ശോഭിക്കുന്നു.

നോക്കുക; കേവലം വിഷയാസക്തിയോടുകൂടി ഭഗവന്നാമസങ്കീർത്തനം ചെയ്യുന്നവന്റെ മനസ്സിനെക്കൂടി കാമരഹിതമാക്കി നിത്യാനന്ദാവസ്ഥയിലേയ്ക്കു് എത്തിക്കുവാനുള്ള ഭഗവന്നാമത്തിന്റെ വൈഭവം! പ്രത്യുത, താമസരാജസ പ്രധാനികളായ ക്ഷുദ്രമൂർത്തികളേയോ, മററു സിദ്ധന്മാരേയോ ആശ്രയിക്കുകയാണെങ്കിൽ ഐ

ശപ്ത്യാദികഠം വളരെ വേഗത്തിൽ കിട്ടിയെന്നു വരാം. എങ്കിലും, അവയെല്ലാം പിന്നീട്ട ക്ലേശത്തിന്നും, തങ്ങളുടെ അധഃപതനത്തിന്തന്നേയും കാരണമായിത്തീരുന്നതാണു്. തീ തൊട്ടാൽ പൊള്ളുമെന്നറിയാതെ കിടാങ്ങഠം അതു പിടിക്കാൻ ശാഠ്യം പിടിച്ചാലും, അച്ഛനമ്മമാർ അവക്കുതു കൊടുക്കാതിരിക്കുകയാണല്ലോ പതിവു്. അതുപോലെ സംസാരച്ചെന്തീയ്യിൽ ചാടാനോ, അതു പിടിക്കുവാനോ ഭക്തന്മാരൊരുങ്ങിയാലും, തന്റെ ഭക്തൻ സംസാരവഹ്നിയിൽപ്പെട്ടു നശിച്ചു പോകരുതെന്നു വിചാരിച്ചു, ഭക്തന്റെ അധഃപതനത്തിന്നു കാരണമായിത്തീരാവുന്ന യാതൊന്നും അവന്നു നൽകാതെ, ഭഗവാൻ പരമശ്രേയസ്സുമാത്രം പ്രദാനം ചെയ്യുന്നു. അങ്ങിനെയുള്ള പരമപദപ്രാപ്തിയിലേയ്ക്കു വിഷയാസക്തനായ ജീവനെക്കൂടി അതിവേഗം എത്തിക്കുന്നു, നിർഗ്ഗുണമായ ഭഗവന്നാമസങ്കീർത്തനം. അതിനാൽ ഏതു വിഷയലംപടനായാലും, നിർഗ്ഗുണമായ ഭഗവന്നാമം കൊണ്ടു മനോമാലിന്യം നീങ്ങി, വിഷയാസക്തി പാടെ നശിച്ചു, ഭക്തിഭാവപരിപൂർണ്ണനായി ഭവിക്കുകയും ചെയ്യുന്നു. ആ കണ്ണന്റെ പുണ്യപ്രദങ്ങളായ നാമങ്ങഠം കീർത്തനം ചെയ്തു ജീവിതം പരമാനന്ദകരമാക്കിത്തീർക്കുവാൻ എല്ലാവരേയും ശ്രീ പൊന്നുഗ്ഗുരുവായൂരപ്പൻ കടാക്ഷിക്കുമാറാകട്ടെ!

നാരായണ—നാരായണ—നാരായണ.

# X

ശ്രീഗുരുവായൂരപ്പൻ ഭക്തദാസനാണു്; ജ്ഞാനദാസനെന്നോ, കർമ്മദാസനെന്നോ ഭഗവാനെക്കുറിച്ചു് ഒരു ശാസ്ത്രത്തിലും പ്രതിപാദിക്കുന്നതായി കാണുകയില്ല. ഭക്തൻ ഭഗവാൻെറ അടുത്തേയ്ക്കു് ഒരടി വയ്ക്കുമ്പോഴേക്കു ഭഗവാൻ ഭക്തൻെറ അടുത്തേയ്ക്കു പത്തടി വെയ്ക്കുമെന്നാണു് മഹദ്വചനം. ലോകം അധഃപതിക്കുന്തോറും തന്നെ ആശ്രയിച്ചവനെ കാത്തുരക്ഷിക്കുവാനുള്ള കാരുണ്യം ഭഗവാനു കൂടിക്കൂടിവരുന്നു. അജ്ഞരും, അവശരും, മനക്കരുത്തില്ലാത്തവരും, മററുമായ ജനങ്ങൾക്കുള്ള ഒരു തൊഴിലാണോ ഭഗവൽക്കഥാശ്രവണവും, തിരുനാമസങ്കീർത്തനവുമെന്നാണെങ്കിൽ—അല്ല; പ്രബലനായ കലിയെപ്പോലും തൻെറ ചൊല്പടിയിൽ നിർത്തുവാൻമാത്രം കെല്പുള്ള പൌരുഷശാലിയായ പരീക്ഷിത്തു മഹാരാജാവു്, തനിക്കു ബ്രാഹ്മണശാപത്താൽ ഏഴാം ദിവസം മരണം സംഭവിക്കുമെന്നറിഞ്ഞിട്ടും, യാതൊരു പ്രതികാരനടപടിക്കും ഒരുങ്ങാതെ, സർവ്വസംഗപരിത്യാഗംചെയ്തു ഹരികഥാശ്രവണത്തിനും ഭഗവന്നാമസങ്കീർത്തനത്തിനും തയ്യാറായി എന്നു കാണിക്കുവാൻവേണ്ടി ശ്രീമൽഭാഗവതത്തിൽ പ്രഥമസ്കന്ധത്തിൽ പതിനേഴാം അദ്ധ്യായത്തിൽ പരീക്ഷിത്തു മഹാരാജാവിൻെറ കലിനിഗ്രഹപ്രഭാവം വർണ്ണിക്കുകയാണല്ലോ. എന്നാൽ

ഇത്രയും ശക്തിമാനായ പരീക്ഷിത്തു മഹാരാജാവു, ലോകപീഡയെ നൽകിക്കൊണ്ടിരിക്കുന്ന കലിയെ പാടെ നശിപ്പിച്ചു, തൻെറ പ്രജകളെ എന്തുകൊണ്ടു രക്ഷിച്ചില്ലയെന്നാണെങ്കിൽ,—

"നാനുദ്വേഷ്ടി കലിം സമ്രാട് സാരംഗ ഇവ സാരഭുക
കുശലാന്യാശു സിദ്ധ്യന്തി നേതരാണി കൃതാനി യൽ."

താമരപ്പൂവിലെ വെള്ളം തള്ളിക്കളഞ്ഞു വണ്ടു മധു സ്വീകരിക്കുന്നതുപോലെ, കലിയുടെ ഗുണാംശത്തെ പരിപൂൎണ്ണമായി ഗ്രഹിക്കുവാൻ സമൎത്ഥനായതുകൊണ്ടു പരീക്ഷിത്തു മഹാരാജാവു ക്രൂരനായ കലിയെ നിശ്ശേഷം നശിപ്പിച്ചില്ല. കലികാലത്തു പാപകൎമ്മങ്ങൾ ചെയ്യണമെന്നു വിചാരിച്ചാൽ ദോഷമില്ല; പ്രത്യുത, ശ്രീ ഗുരുവായൂരപ്പനെ ദൎശിക്കണം, തിരുനാമസങ്കീൎത്തനം ചെയ്യണം, എന്നും മററും മനസ്സുകൊണ്ടു സങ്കല്പിക്കുമ്പോഴേയ്ക്കുതന്നെ അവ അനുഷ്ഠിച്ചാലുണ്ടാവുന്ന ഫലം—പുണ്യം—ലഭിക്കുന്നു.

സുമാർ അഞ്ഞൂറു കൊല്ലംമുമ്പു പാണ്ടിദേശത്തു മഹാനായ ഒരു രാജാവുണ്ടായിരുന്നു. അറുപതുവയസ്സുവരെ രാജ്യം ഭരിച്ചതിന്നുശേഷം, ഒരിക്കൽ അദ്ദേഹം രാജധാനിയിലെ ജ്യോത്സ്യരെ വിളിച്ച്, തൻെറ മരണസമയമറിയുവാനുള്ള ജിജ്ഞാസയോടെ, പ്രശ്നം വെപ്പിച്ചു. പന്ത്രണ്ടുകൊല്ലം കഴിഞ്ഞു മൂന്നാം ദിവസം പ്രഭാതത്തിൽ എട്ടുമണിക്ക് ഒരു സൎപ്പത്തിൻെറ കടിയേററു മരണമടയുവാനാണ് യോഗം കാണുന്നതെന്നു ജ്യോത്സ്യൻ തീൎത്തുപറഞ്ഞു.

"ശരീരം കളത്രം സുതം ബന്ധുവൎഗ്ഗം
വയസ്യം ധനം സദ്മ ഭൃത്യം ഭുവം ച

സമസ്തം പരിത്യജ്യ ഹാ കഷ്ടമേകോ
ഗമിഷ്യാമി ദുഃഖേന ദൂരം കിലാഹം.”

'അവനവനു് അതിപ്രിയമായ ശരീരം, ഭാര്യ, പുത്രൻ, ബന്ധുമിത്രങ്ങൾ, വീടു്, ഭൃത്യൻ, ഭൂമി മുതലായ സർവ്വത്തേയും കൈവെടിഞ്ഞു മററാരും രക്ഷയ്ക്കില്ലാതെ, പ്രാണസങ്കടത്തോടുകൂടി ദേഹി ദേഹത്തെ വിട്ടുപോകുന്ന ആ മരണാവസ്ഥയോക്കുമ്പോൾ, ഭഗവാനേ! അടിയൻെറ മനസ്സിതാ, തളരുന്നു! കഷ്ടം! കഷ്ടം!' എന്നു ശ്രീ. ജഗൽഗുരു ശങ്കരാചാര്യർപോലും വിലപിക്കുന്ന ഭയങ്കരമായ അന്ത്യകാലം, ഇന്നല്ലെങ്കിൽ നാളെ എല്ലാവക്കും വരാതിരിക്കുകയില്ല.

“സുകൃതം ദുഷ്കൃതം ചൈവ ഗച്ഛന്തമനുഗച്ഛതി.”

ഭഗവാനെ ദശിക്കുകയോ, തിരുനാമം കീത്തിക്കുകയോ, മററു സല്ക്കർമ്മങ്ങളനുഷ്ഠിക്കുകയോ ചെയ്തിട്ടുണ്ടെങ്കിൽ അതു മാത്രമേ മരണവേളയിൽ ജീവനെ തുണയ്ക്കുവാനെത്തുകയുള്ളു. ഈ പരമാത്ഥമറിഞ്ഞു മഹാരാജാവു രാജ്യഭാരമെല്ലാം പുത്രനെയേല്പിച്ചു പുണ്യക്ഷേത്രങ്ങൾ ദശിച്ചും, നാമസങ്കീത്തനം ചെയ്തും തീത്ഥാടനമാരംഭിച്ചു. പല പുണ്യസ്ഥലങ്ങളും സന്ദശിച്ചുവരുന്ന അവസരത്തിൽ അദ്ദേഹം ഗുരുവായൂരിൽ എത്തിച്ചേന്നു. ചുററുപാടും കാടുപിടിച്ചു ജീണ്ണിച്ച മട്ടിലായിരുന്നു അന്നു ഗുരുവായൂർ ക്ഷേത്രം സ്ഥിതിചെയ്തിരുന്നതെങ്കിലും, മററു പുണ്യക്ഷേത്രങ്ങളിൽ ദശിക്കുന്ന അവസരത്തിലൊന്നും ലഭിക്കാത്ത ഒരു നിർവൃതി ഗുരുവായൂരപ്പൻെറ മതിലകത്തു കാലെടുത്തുവെച്ചപ്പോൾത്തന്നെ രാജാവിന്നനുഭ

വപ്പെട്ടു. ആനന്ദലബ്ധിക്കായി ഇവിടം വിട്ടു മറെറവിടേയും പോകേണ്ടതില്ലെന്നുറച്ചു ഭക്തനായ മഹാരാജാവു ശ്രീ ഗുരുവായൂരപ്പനെ ഭജിച്ചുതുടങ്ങി. സദാ നാരായണനാമം കീർത്തിച്ചുകൊണ്ടും, കഥാശ്രവണം ചെയ്തുകൊണ്ടും ആനന്ദപൂർവ്വം അദ്ദേഹം കുറെക്കാലം അവിടെ—ആ പവനപുരേശൻെറ പരിപാവനസന്നിധിയിൽ—കഴിച്ചുകൂട്ടി. ഭഗവൽപ്രേരണയാൽ വീണ്ടും തീർത്ഥയാത്ര ആരംഭിച്ചു. അതിന്നിടയിലദ്ദേഹം യാദൃച്ഛികമായി സ്വദേശത്തെത്തിച്ചേൎന്നു. നാമസങ്കീർത്തനാനന്ദമഗ്നനായി ശോഭിക്കുന്ന മഹാരാജാവിനെക്കണ്ടു നാട്ടുകാരും, കൊട്ടാരവാസികളുമെല്ലാം സന്തോഷയുക്തരായിത്തീൎന്നു. മുമ്പു പ്രശ്നംവെച്ചു മരണസമയം കുറിച്ചുകൊടുത്ത ജ്യോത്സ്യരും അക്കൂട്ടത്തിലുണ്ടായിരുന്നു. എല്ലാവരുംകൂടി അദ്ദേഹത്തെ എതിരേററു് അരമനയിലേയ്ക്കാനയിച്ചു. പ്രശ്നവിചിന്തനം ചെയ്തു തീരുമാനിച്ച അന്ത്യസമയത്തേയുമതിക്രമിച്ചു്, പന്തീരാണ്ടുകാലം കഴിഞ്ഞിട്ടും അദ്ദേഹം ആനന്ദജീവിതം തുടൎന്നുവരുന്നതു കണ്ടു ജ്യോത്സ്യൎക്കും മറെറല്ലാവൎക്കുംതന്നെ അത്യാശ്ചര്യമായി. ശ്രീ ഗുരുവായൂരപ്പൻെറ ഭജനാനന്ദമാസ്വദിച്ചു പോരുന്ന രാജാവാകട്ടെ, മരണസ്മരണപോലും മറന്നിരുന്നു. ജനങ്ങൾ പറഞ്ഞതു കേട്ടവസരത്തിൽ മാത്രമാണു് അദ്ദേഹത്തിന്നു മുമ്പു ജ്യോത്സ്യൻ പറഞ്ഞതെല്ലാം സ്മരണമണ്ഡലത്തിലുദിച്ചതു്. 'ആ ശാസ്ത്രശാസനത്തിന്നു വിപരീതമായിട്ടെങ്ങനെ തനിക്കു ജീവിക്കുവാൻ സാധിച്ചു?' എന്നോൎത്തു രാജാവിന്നും അതറിയുവാനുള്ള ഔത്സുക്യം ജനിച്ചു. അതനുസരിച്ചു്

ഉടൻതന്നെ ജ്യോത്സ്യരെക്കൊണ്ടു പ്രശ്നവിചിന്തനം ചെയ്യിപ്പിച്ചു.

"ഭക്തോത്തമനായ മഹാരാജാവേ! അവിടുന്നു മരണത്തിൽനിന്നു മോചനം നേടിയതിനുള്ള കാരണമിതാണ്. ആ മരണവേളയിൽ അവിടുന്ന് ഒരു അസാധാരണ പുണ്യക്ഷേത്രത്തിൽ, ഭഗവൽസന്നിധിയിലിരുന്നു, നാരായണനാമം ജപിച്ചുകൊണ്ടു ജീർണ്ണാവസ്ഥയിലുള്ള പ്രസ്തുത ക്ഷേത്രം പുതുക്കിപ്പണിചെയ്തു കലശം നടത്തി, ബ്രഹ്മകലശം ഭഗവാൻെറ തിരുമേനിയിൽ അഭിഷേകം ചെയ്യുന്നുവെന്നു മനസ്സുകൊണ്ടു സങ്കല്പിച്ചുകൊണ്ടിരിക്കുന്ന സന്ദർഭത്തിലാണ് കാലസർപ്പം കടിച്ചതു്. ആനന്ദമഗ്നനായ അവിടുന്ന് അതറിഞ്ഞില്ല. ഭഗവാനു വഴിപാടു കഴിക്കണം, അവിടുത്തെ തിരുനാമം ജപിക്കണം എന്നും മററും ഭക്തൻെറ മനസ്സിൽ തോന്നുമ്പോഴേയ്ക്കുതന്നെ മൃത്യുവിൽനിന്നുപോലും മോചനം നൽകുന്ന അപാരകരുണാവാരിധിയായ ഭഗവാനാണ് ആ പുണ്യക്ഷേത്രത്തിൽ ശോഭിക്കുന്ന ശ്രീ ഗുരുവായൂരപ്പൻ. മഹാരാജാവേ, ആ പുണ്യക്ഷേത്രജീർണ്ണോദ്ധാരണം അവിടുന്നു നിർവ്വഹിക്കുന്നതായാൽ, അതു് അവിടുത്തേയ്ക്കുന്നല്ല, ലോകത്തിനൊട്ടുക്കുതന്നെ ശ്രേയസ്കരമായിത്തീരുന്നതാണ്. ഒട്ടും താമസിയാതെ അതിനൊരുങ്ങണമെന്നും ഭഗവദനുഗ്രഹത്താൽ എല്ലാം മംഗളമായി പര്യവസാനിക്കുമെന്നും പ്രശ്നവശാൽ തെളിഞ്ഞുകാണുന്നു. ആ ദിവസം—പ്രശ്നവിചിന്തനശേഷം, മുമ്പു പറഞ്ഞ മരണദിവസം—കാലസർപ്പം കടിച്ചതു വാസ്തവമാണോ എന്നതു് അവിടുത്തെ വലത്തെ കാലിൻെറ ഞെരിയാണിയുടെ താഴെ നോക്കിയാൽ തെളിയുന്നതുമാണ്." ജ്യോതിഷി

ഇത്രയും പറയുകയും രാജാവിൻെറ കാലിൽ നോക്കിയ പ്പോഠം, പാമ്പിൻെറ പല്ലേററിട്ടുണ്ടായ വട്ട സവ്വത്രം കാണുകയും ചെയ്തു.

സങ്കല്പത്രൂപത്തിൽ വഴിപാടുകഠം സമപ്പിക്കുവാനൊരുങ്ങുമ്പോഴേയ്ക്കും ഈവിധം അനുഗ്രഹവഷം ചൊരിയുന്ന ശ്രീ ഗുരുവായൂരപ്പൻെറ മാഹാത്മ്യമറിഞ്ഞെല്ലാവരും സന്തുഷ്ടരായി. പിന്നീട്ട ഭക്തോത്തമനായ ആ രാജാവു ഗുരുവായൂരിൽ വന്നു, ശ്രീ ഗുരുവായൂരപ്പൻെറ ശ്രീകോവിൽ പുതുക്കിപ്പണിചെയ്യിപ്പിച്ചു, കലശം നടത്തിച്ചതായും, പൂജാദികഠംക്കും മററുമായി വളരെ സ്വത്തുക്കഠം വഴിവാടായി നൽകി, മടങ്ങിപ്പോയതായും ഐതിഹ്യമുണ്ട്. ഇങ്ങിനെ മനസാ പുണ്യകമ്മങ്ങളപ്പിക്കുവാനൊരുങ്ങുന്ന ജീവന്മാരെക്കൂടി ശ്രീ ഗുരുവായൂരപ്പൻ അനുഗ്രഹിച്ചു സംരക്ഷിക്കുന്നതായി ഇന്നും ലോകത്തിന്നനുഭവപ്പെട്ടുവരുന്നു. രോഗം മാറിയാൽ വഴിവാട്ട കഴിക്കാം; കായ്യനിവൃത്തി വന്നാൽ ഭജിക്കാം, എന്നും മററും എവിടെയെങ്കിലും വെച്ചു ശ്രീ ഗുരുവായൂരപ്പനോട്ട ജനങ്ങഠം പ്രാത്ഥിച്ചാൽത്തന്നെ രോഗശമനവും, കായ്യസിദ്ധിയും അവക്കുടനെ, കരുണാവാരിധി അനുഭവപ്പെടുത്തുന്നുവെന്നതും പരമാത്ഥമാണല്ലോ.

ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ ആത്മീയപുത്രനായ ബ്രഹ്മാനന്ദമഹാരാജാവിൻെറ പ്രിയശിഷ്യനായ സ്വാമി സിദ്ധേശ്വരാനന്ദജി വളരെക്കാലം ഫ്രാൻസിലെ ശ്രീരാമകൃഷ്ണാശ്രമത്തിൻെറ അധിപനായിട്ടവിടെ താമസിച്ചിരുന്നു. അക്കാലത്തു് അനേകായിരം ഫ്രഞ്ചു

കാർക്കം മററുമദ്ദേഹം ഉപനിഷത്തു, ഭഗവദ്ഗീത തുടങ്ങിയ സൽഗ്രന്ഥങ്ങഠം പഠിപ്പിച്ചുകൊടുത്തിരുന്നു. പന്ത്രണ്ടുകൊല്ലം മുമ്പ് ഒരു ദിവസം, സ്വാമിജി അവക്ക് ഉപനിഷത്തു വ്യാഖ്യാനിച്ചുകൊടുക്കുന്ന അവസരത്തിൽ പ്രസംഗമദ്ധ്യേ പെട്ടെന്നു ശ്രീമന്നാരായണീയത്തിലെ "ഏവം ദുർല്ലഭ്യവസ്തുന്യപി...." എന്ന രണ്ടാമത്തെ ശ്ലോകം ഉദാഹരിച്ചു. പ്രസ്തുത ശ്ലോകത്തിലെ "നിശ്ശേഷാത്മാനമേനം ഗുരുപവനപുരാധീശമേവാശ്രയാമഃ" എന്ന പാദം കേട്ട മാത്രയിൽ ഈവിധം പ്രത്യക്ഷമായിട്ടനുഭവപ്പെടുമാറു വണ്ണിക്കുന്ന സവ്വാത്മാവായ ശ്രീ ഗുരുപവനപുരാധീശൻെറ മാഹാത്മ്യം അടിയങ്ങളോടു് ഉപദേശിച്ചുതരണേ എന്നു ശ്രോതാക്കളായ ശിഷ്യന്മാർ സ്വാമിജിയോടപേക്ഷിച്ചു. ബാല്യകാലം മുതൽക്കുതന്നെ താൻ സവ്വാത്മനാ ആശ്രയിച്ചുപോരുന്ന സർവ്വേശ്വരനായ ശ്രീ ഗുരുവായൂരപ്പനേയും, ശ്രീമ'ന്നാരായണീയ'ത്തേയും കുറിച്ചു് അറിയുവാനുള്ള അവരുടെ അതിയായ താല്പയ്യം കണ്ടു സ്വാമിജി സന്തോഷിച്ചു. ശ്രീമന്നാരായണീയപ്രതിപാദ്യനായ ശ്രീ ഗുരുവായൂരപ്പൻെറ മഹിമയെ അദ്ദേഹം അവക്കു വിവരിച്ചുകൊടുത്തു. മഹാത്മാവായ സ്വാമിജിയുടെ ആ സദുപദേശം കേട്ടു, കൂടുതൽ കൂടുതൽ ശ്രീ ഗുരുവായൂരപ്പൻെറ മഹിമയറിയുവാനുള്ള ജിജ്ഞാസ അവക്കുളവായി. തന്നിമിത്തം നാരായണീയമഹൽഗ്രന്ഥം സവിസ്തരം വണ്ണിച്ചുതരണേ എന്നു് അവിടെയുള്ള സവ്വരും സ്വാമിജിയോടു സവിനയമഭ്യത്ഥിച്ചു.

"അടുത്ത ദിവസംമുതല്ക്കു് ആശ്രമത്തിൽവെച്ചു നാരായണീയം പാരായണം ചെയ്യുവാൻ തീരുമാനിച്ചി

രിക്കുന്നു; അതുവഴി, ശ്രീഗുരുവായൂരപ്പന്റെ കാരുണ്യം ഇവിടെ(ഫ്രാൻസിൽ)യുള്ള ജനങ്ങൾക്കനുഭവപ്പെടുവാൻ വേണ്ടി, ശ്രീഗുരുവായൂരപ്പന്റെ സന്നിധിയിൽ നിരന്തരം നടന്നുവരുന്ന നാരായണനാമസങ്കീർത്തനരംഗത്തിൽ വെച്ചു ഭക്തന്മാർ ഭഗവാനോടു പ്രാർത്ഥിക്കുവാനായി താല്പര്യപ്പെടുന്നു." എന്നു സിദ്ധേശ്വരാനന്ദസ്വാമിജി അദ്ദേഹത്തിന്റെ പ്രിയസുഹൃത്തും, ഭക്തശിരോമണിയുമായ ശ്രീ അപ്പൻതമ്പുരാനെഴുതുകയും അതുപ്രകാരം ഭക്തജനങ്ങൾ പ്രാർത്ഥിക്കുകയുമുണ്ടായി. ബഹുമാന്യനായ സ്വാമിജിയുടെ നാരായണീയപ്രഭാഷണം കേൾക്കുവാനുള്ള ഭാഗ്യം ലഭിച്ച നിരവധി സാഹ്യമാർ ശ്രീഗുരുവായൂരപ്പന്റെ തൃപ്പാദപത്മത്തിൽ അചഞ്ചലഭക്തിയുള്ളവരായിത്തീർന്നു. ശ്രീഗുരുവായൂരപ്പന്റെ തിരുമുമ്പിൽ സന്ധ്യാപുണ്യവേളയിൽ (ദീപാരാധന കഴിഞ്ഞ ഉടനെ) അനവരതം നടന്നുകൊണ്ടിരിക്കുന്ന നാരായണനാമസങ്കീർത്തനസമയത്തു ഫ്രാൻസിലെ ശ്രീരാമകൃഷ്ണാശ്രമത്തിൽ അനേക ഭക്തജനങ്ങൾ നാരായണനാമസങ്കീർത്തനം നിത്യം അനുഷ്ഠിച്ചുവരുന്നതായി സ്വാമിജി പിന്നീടു അപ്പൻതമ്പുരാനെ അറിയിച്ചിരുന്നു. അവിടെ ആശ്രമത്തിൽ സാധനാനുഷ്ഠാനവും മററും കഴിഞ്ഞു്, പതിവായിട്ടും അന്തേവാസികളെല്ലാം "ശ്രീരാമകൃഷ്ണാ ശരണം! ശ്രീഗുരുവായൂരപ്പാ ശരണം!" എന്നുച്ചത്തിലുച്ചരിച്ചതിനു ശേഷം കിടന്നുറങ്ങുകയാണു് പതിവെന്നു് അടുത്തകാലത്തു (ശ്രീ സിദ്ധേശ്വരാനന്ദസ്വാമിജിയുടെ ദിവ്യസമാധിക്കുശേഷം) തങ്ങളുടെ സൽഗുരുവായ സ്വാമിജിയുടെ ജന്മസ്ഥലം (തൃശ്ശിവപേരൂർ കൊട്ടിളിൽ മാരാത്തു) സ

ദർശിച്ചു വന്ദിക്കുവാനായി വന്നിരുന്ന രണ്ടു ഫ്രഞ്ചുകാർ അവിടെവെച്ചു പറയുകയുണ്ടായത്രേ. വലിയ ഡോക്ടർമാരുടെ ചികിത്സകൊണ്ടൊന്നും യാതൊരു സമാധാനവും ലഭിക്കാതെ വാതരോഗികളായ ചില സായ്പുമാർ ശ്രീഗുരുവായൂരപ്പനു വഴിപാടുകഴിക്കാം, തിരുനാമം ജപിക്കാം എന്നു പ്രാർത്ഥിച്ചു ഉടനെ രോഗം തീരെ മാറുകയും, അവരുടെ വകയായി ശ്രീഗുരുവായൂരപ്പന്റെ തിരുനടയിൽ ആളുരൂപമെടുത്തുവയ്ക്കുവാനായി ശ്രീ സ്വാമിജി പണമയയ്ക്കുകയും, അതുപ്രകാരം ചെയ്തു, ന്തൂറൊന്നു താമരപ്പൂവു ശ്രീഗുരുവായൂരപ്പനു ചാർത്തിച്ചു പ്രസാദമായി ഫ്രാൻസിലേക്കയച്ചുകൊടുക്കുകയും ചെയ്തു. സുകൃതികളായ അന്നാട്ടിലെ ഭക്തജനങ്ങളതു ഭക്തിപൂർവ്വം സ്വീകരിച്ചു.

ജാതിമതദേശകാലപരിധികളെ അതിക്രമിച്ചു ഗുരുപവനപുരാധീശന്റെ കാരുണ്യഗംഗ, ജ്ഞാനക്കൊടുമുടികളിലേയ്ക്കൊഴുകാതെ, ഭക്തന്റെ നമ്രഹൃദയത്തിലേയ്ക്കു പ്രവഹിക്കുന്നു. ആ പുണ്യഗംഗാസ്നാനത്തിന്നായി മനസ്സുകൊണ്ടു സങ്കല്പിക്കുമ്പോഴേയ്ക്കുംതന്നെ ജീവൻ പരിപൂതനായിത്തീരുന്നു! കലിയുടെ കോലാഹലം നാട്ടിലെങ്ങും നിറഞ്ഞാലും, സാരവേദികളായ ജനങ്ങളതറിഞ്ഞു നാമസങ്കീർത്തനം ചെയ്യുവാനൊരുങ്ങുന്നു. കാലാരിയുടെ കരപല്ലവങ്ങളാൽ മഹാസുകൃതികളായ അവരെന്നൊന്നും സുരക്ഷിതരായിത്തീരുകയും തിരുനാമമാധുര്യം നുകരുകയും ചെയ്യുന്നു.

നാരായണ_നാരായണ_നാരായണ.



## ശുദ്ധിപത്രം

| പേജ് | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 4 | 19 | ഗുരുദേവതാരുടെ | ഗുരുദേവതമാരുടെ |
| 20 | 9 | വെയ്ക്കു | വേയ്ക്കു |
| 65 | 8 | 'തൃക്കണമതിലക' | 'തൃക്കണാമതിലക' |
| 97 | 20 | അതിൻെറ നാശവസ്തുവായി | അതിൻെറ നാശത്തിൽ ദുഃഖവസ്തുവായി |
| 101 | 2 | ശ്രീകൃഷ്ണത്തിമൂക്ക | ശ്രീകൃഷ്ണമൂത്തിക്ക |

നാരായണനാരായണനാരായണനാരായണനാരായണനാരായണ

## ഗ്രന്ഥകർത്താവിന്റെ കൃതികൾ

| | | |
|---|---|---|
| 1. | ഗുരുവായൂരപ്പന്റെ തിരുനാമഗാനങ്ങൾ (പുതിയപതിപ്പ്) | 1-00 |
| 2. | തിരുനാമമഹിമ (മലയാളത്തിൽ) | 1-00 |
| 3. | ടി (തമിഴ്വിവർത്തനം) | 1-00 |
| 4. | ഗുരുവായൂരപ്പന്റെ കീർത്തനങ്ങൾ | 1-00 |
| 5. | അജാമിളൻ | 0-10 |
| 6. | ശ്രീഗുരുവായൂരപ്പന്റെ പ്രസാദം | 1-25 |
| 7. | ശ്രീഗുരുവായൂരപ്പൻ | 1-25 |

ആവശ്യപ്പെടേണ്ടും മേൽവിലാസം:—

എൻ. കൃഷ്ണൻനായർ,
ഗ്ലാസ് മെർച്ചന്റ്,
കിഴക്കെ നട, ഗുരുവായൂർ.

എ. സി. ഗോവിന്ദൻ നമ്പൂതിരി,
മുളമംഗലം മഠം, ഗുരുവായൂർ.

നാരായണനാരായണനാരായണനാരായണനാരായണനാരായണ